# വികസനം സമാധാനത്തിലേക്ക് !

**സുബിദ്**

**ഒരു ഐ ഐ ടിക്കാരന്റെ സത്യാന്വേഷണകഥയും കണ്ടെത്തലുകളും**



വികസനം സമാധാനത്തിലേക്ക്
(മലയാളം)

എഴുത്തും ചിത്രങ്ങളും : സുബിദ്

പ്രസാധകർ :




കലവറ, കൂറ്റനാട്
ബുക്ക് ഡിസൈൻ : അനുരാധ
പ്രിന്റിംഗ് : Jothy Enterprises, Chennai 600005

# സമർപ്പണം

അക്ഷരങ്ങളുടെ ലോകത്തിലുള്ളവർക്ക് -

അല്ലാത്തവർക്കും.

സത്യാന്വേഷണപരീക്ഷണങ്ങൾക്കിടെ

അകാലത്തിൽ വിട പറഞ്ഞ അമ്മയ്ക്ക്.

# പ്രസാധകക്കുറിപ്പ്

കൂറ്റനാട് കലവറയുടെ പ്രസാധനരംഗത്തെ ആദ്യസംരംഭമാണ് ഈ പുസ്തകം. ഡൽഹി ഐ ഐ ടിയിൽ നിന്ന് പ്രൊഡക്റ്റ് ഡിസൈനിൽ ബിരുദാനന്തര ബിരുദം നേടി തനതായ വഴികളിൽ സഞ്ചരിക്കുന്ന സുബിദ് എന്ന ചെറുപ്പക്കാരൻ തന്റെ കണ്ണിലൂടെ നമ്മുടെ ചുറ്റുപാടുകളെ ഇതിൽ വിലയിരുത്തുന്നു. അഹിംസാത്മകമായി ചിന്തിക്കാനും പ്രവർത്തിക്കാനും നമ്മെ പ്രേരിപ്പിക്കുന്നു. ഈ പുസ്തകം വായിക്കപ്പെടേണ്ടതുണ്ട് എന്ന കാരണത്താലാണ് കലവറ ഇതു പ്രസാധനം ചെയ്യാനൊരുങ്ങിയിരിക്കുന്നത്.

കലവറ പ്രസാധകർക്കു വേണ്ടി
**ഗോപാലൻ സി എസ്**
കൂറ്റനാട്, ആഗസ്റ്റ് 2023

# നന്ദി

മുമ്പേ നടന്നവർക്ക്,
ഒപ്പമുണ്ടായിരുന്നവർക്കും.

പ്രകൃതിജീവനത്തിന്റെ വഴി കാണിച്ചുതന്ന ബഷീർ മാഷിന്,
പാഴാക്കുന്ന വസ്തുക്കളിൽനിന്നും കളിപ്പാട്ടങ്ങൾ നിർമ്മിക്കാൻ പഠിപ്പിച്ച
അരവിന്ദ് ഗുപ്തയ്ക്ക്, ശരിയും തെറ്റും ഒന്നായാൽ ദൈവത്തെ കാണും
എന്നു പറഞ്ഞ ഐ ഐ ടി ഗുരുനാഥൻ ശ്രീ ലളിത് ദാസിന്,
മരണത്തിലും പോരാടാൻ പഠിപ്പിച്ച അമ്മയ്ക്ക്, സാധാരണമായി
ജീവിച്ചുമരിക്കാൻ കാണിച്ചുതന്ന അമ്മാമയ്ക്ക്, കൈത്തൊഴിലിന്റെ
ബാലപാഠങ്ങൾ പഠിപ്പിച്ച അച്ഛന്. ആശയസംവാദങ്ങൾക്ക്
അടിത്തറപാകിയ സഹോദരൻ സുദീപിന്. നൊമാഡായ പൂജയ്ക്ക്. ഈ
പുസ്തകം പ്രസിദ്ധീകരിക്കാനേറ്റ കൂറ്റനാട് ഗോപാലൻ മാഷ്ക്ക്, ഇത്
ഡിസൈൻ ചെയ്ത അനുരാധയ്ക്ക്, എഴുതാൻ ഇടം തന്ന മനു-സനിത,
ജയദേവൻ -മഡോണ സൗഹൃദങ്ങൾക്ക്. പുസ്തകം വായിച്ച് അഭിപ്രായം
പറഞ്ഞ കനവ് ഷെർളിച്ചേച്ചിയ്ക്ക്, ഡോ വിജയന്. ജീവിക്കാൻ പഠിപ്പിച്ച
കുട്ടികൾക്ക്, വീഴ്ച്ചകളിൽ തുണയായ പ്രിയകൂട്ടുകാർക്ക്, ശിവ, ഭാരതി,
സിനി, ബിബീഷ്, ആദിൽ, മിനി, അജേഷ്, വിദ്യ, RIT കൂട്ടുകാർ...
ദൈവത്തിന്.



ചെറുപ്പത്തിൽ
എനിക്ക്
ജീവിക്കാനറിയില്ലായിരുന്നു..

ആരും പറയുന്നത്
അതുപോലെ വിശ്വസിക്കാതെ,

സ്വജീവിതത്തിൽ
പരീക്ഷിച്ചാണ്
ശരി-തെറ്റുകൾ അറിയാൻ
ഞാൻ ശ്രമിച്ചിരുന്നത്...





അങ്ങനെ നേടിയ
ചില അറിവുകളും
തിരിച്ചറിവുകളുമാണ്
ഈ പുസ്തകം!!!



# ഉള്ളടക്കം

# ആമുഖം

ഇത് ഒരു യാത്രയാണ്.
**ചില ആശയങ്ങൾ പങ്കുവെക്കാൻ,**
**അക്ഷരങ്ങളിലൂടെ ഒരു യാത്ര.**

മനുഷ്യരുടെ പ്രവർത്തികൾ അവരുടെ ചിന്തകളുമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന തിരിച്ചറിവിൽ, അവർ ഇന്ന് നേരിടുന്ന വിവിധ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് ബൗദ്ധികതലത്തിൽ നടത്തുന്ന ഒരു ഇടപെടലായി ഇതിനെ കാണാം.

സമൂഹത്തിൽ ഗുണപരമായ മാറ്റങ്ങൾ വരുത്താൻ ആഗ്രഹിക്കുന്നവർക്കും ആഗ്രഹിച്ചത് നടക്കാതെ നിരാശബാധിച്ചവർക്ക് പ്രത്യേകിച്ചും ഇത് ഒരു വഴികാട്ടിയായേക്കാം.

അറിയുന്നവർ പറയേണ്ട പോലെ പറയാത്തതാണ് ഇന്ന് നാം നേരിടുന്ന പല ദു:സ്ഥിതികളുടെയും കാരണം എന്ന് ഞാൻ കരുതുന്നു. ശാസ്ത്രവും വിവിധ ചിന്താസരണികളും പുരോഗമിച്ചിട്ടും മനുഷ്യർ തമ്മിലുള്ള വെറുപ്പ് കൂടുകയും ലോകം യുദ്ധങ്ങളിലേക്ക് വികസിക്കുകയും ചെയ്യുന്നു. ഒറ്റനോട്ടത്തിൽ ബാലിശമെന്ന് തോന്നാമെങ്കിലും **ബാലിശമായത് പലതും പ്രധാനമാണ്** എന്ന് തിരിച്ചറിയുന്ന ഒരാളെന്ന നിലയ്ക്കാണ് എന്റെ അഭിപ്രായങ്ങൾ രേഖപ്പെടുത്താൻ ഞാൻ മുതിരുന്നത്.

നിശ്ചിത മതങ്ങളുടെയും മറ്റു തിരക്കുകളുടെയും ഭാഗമാവാതെ സത്യാന്വേഷിയാവാൻ ഭാഗ്യം ലഭിച്ച ഒരാൾ എന്ന നിലയിൽ **എന്റെ ജീവിതം കൊണ്ട് ഞാൻ കണ്ടെത്തിയ ചില സുപ്രധാന കാര്യങ്ങൾ വായനക്കാരുമായി പങ്കുവയ്ക്കാനാണ് ഈ ശ്രമം.** വിഷയങ്ങൾ ആഴത്തിൽ വിവരിക്കാതെ പ്രധാന പോയിന്റുകൾ കാർട്ടൂൺശൈലിയിൽ അവതരിപ്പിക്കുന്ന രീതിയാണ് ഇതിൽ സ്വീകരിച്ചിരിക്കുന്നത്.

# Disclaimer

## എഴുതി വെക്കുന്നതെല്ലാം സത്യമാവണമെന്നില്ല.

**വായനക്കാർ അവരുടെ അനുഭവങ്ങളും ബോധവും ഉപയോഗിച്ചുവേണം ഇതിലെ ശരിയും തെറ്റും വിലയിരുത്താൻ.**

വായനക്കാരുടെ ചിന്താശക്തിയെ ഉണർത്തുകയും അവർ ഇപ്പോൾ വിശ്വസിക്കുന്ന സത്യങ്ങൾ എന്തു തന്നെയായാലും അവ അല്പമെങ്കിലും മെച്ചപ്പെടുത്താൻ സഹായിക്കുകയും ചെയ്യുക എന്നതു മാത്രമാണ് ഇതിന്റെ ഉദ്ദേശം.

**ഇത് ഒരു അവസാനവാക്കല്ല.**

**വായനക്കാരുടെ അഭിപ്രായങ്ങൾക്കൊത്ത് വികസിപ്പിക്കേണ്ട ഒരു തുറന്ന പുസ്തകമാണ്.**

ഞാൻ പറയാൻ ശ്രമിക്കുന്ന കാര്യങ്ങൾ പരമാവധി വായനക്കാർക്ക്
അതുപോലെത്തന്നെ മനസ്സിലാവണം എന്നാണ് എന്റെ ആഗ്രഹം.
പക്ഷെ, വായനക്കാർ ഓരോരുത്തരും അവരവരുടെ
ജീവിതസാഹചര്യങ്ങളിൽ ഇത് വായിക്കുമ്പോൾ പലതരം
അർത്ഥങ്ങളായിരിക്കും അവയ്ക്ക് നൽകപ്പെടുക
എന്ന് ഞാൻ മനസ്സിലാക്കുന്നു.

**വാക്കുകളുടെ അർത്ഥം അവയുടെ പ്രയോഗത്താലും ഉപയോഗിച്ചിരിക്കുന്ന സാഹചര്യങ്ങളാലും വ്യത്യാസപ്പെടാം.**

അതു കൊണ്ട് വാക്കുകളിൽ പിടിച്ച് തർക്കിക്കുന്നതിനുമുമ്പ്
കൂടുതൽ ചർച്ചകൾ ആവശ്യമെങ്കിൽ
എഴുത്തുകാരനെ നേരിൽ ബന്ധപ്പെടാൻ അപേക്ഷിക്കുന്നു.

(ചിത്രം : ഇന്റർനെറ്റ്)



കാഴ്ചപ്പാടുകളാണ് സത്യത്തെ നിർവചിക്കുന്നത്.

**അറിഞ്ഞ സത്യങ്ങളുടെ പരിമിതികൾ മറികടക്കാൻ ശീലങ്ങളിൽ നിന്ന് മുക്തരാവേണ്ടതുണ്ട്.**

**ഒരു കടലാസ് കൊണ്ട് നമുക്ക് എന്തൊക്കെ ചെയ്യാൻ കഴിയും?**
ഞാൻ കുട്ടികളോട് സാധാരണ ചോദിക്കുന്ന ചോദ്യമാണ്.

എഴുതാനും വരയ്ക്കാനും ഒരു കരകൗശലരൂപം ഉണ്ടാക്കാനും
അതൊന്നുമല്ലെങ്കിൽ ചുരുട്ടിക്കൂട്ടി കളയാനും കഴിയുന്ന
**ആ കടലാസ് പോലെയാണ്**
**നമ്മുടെ ഓരോരുത്തരുടെയും ജീവിതങ്ങൾ.**
അത് എന്തു ചെയ്യണം എന്ന് തീരുമാനിക്കുന്നത് നമ്മൾ തന്നെയാണ്.

# നമ്മുടെ തീരുമാനങ്ങളാണ് നമ്മുടെ ഭാവി നിർണ്ണയിക്കുന്നത്

- സമൂഹത്തിന്റെയും. അത് വിധിയല്ല.

## ഒരു പ്രശ്നം എങ്ങനെയെല്ലാം പരിഹരിക്കാം?

ഒരു പ്രശ്നം പരിഹരിക്കാൻ പല വഴികളുണ്ടെങ്കിലും അവയെ പൊതുവെ ഹിംസാത്മകം എന്നും അഹിംസാത്മകം എന്നും തരം തിരിക്കാം. **ഒരു പ്രശ്നത്തിന്റെ ശരിയായ കാരണം അറിഞ്ഞ് അത് തിരുത്തുന്നത് അഹിംസാത്മകമായ പരിഹാരവും കാരണമറിയാതെ കാര്യത്തെ ഇല്ലാതാക്കാൻ ശ്രമിക്കുന്നത് ഹിംസാത്മകമായ പരിഹാരവുമാണ്.**

കൊതുക് എന്ന പ്രശ്നം പരിഹരിക്കാൻ അത് അനിയന്ത്രിതമാവാനുള്ള കാരണങ്ങൾ തിരുത്തുന്നത് അഹിംസാത്മകവും അതിനെ കൊല്ലുന്നത് ഹിംസാത്മകവുമായ പരിഹാരങ്ങളാണ്. മാലിന്യം വലിച്ചെറിയുന്നതും കത്തിക്കുന്നതും ഹിംസാത്മകമായ പരിഹാരങ്ങളാണെങ്കിൽ അവയുടെ ഗുണദോഷങ്ങൾ തിരിച്ചറിഞ്ഞ് ഉപയോഗപ്പെടുത്തുന്നത് അഹിംസാത്മകമായ പരിഹാരമാണ്.

അഹിംസാത്മക പരിഹാരങ്ങൾ
പ്രശ്നത്തെ ശാശ്വതമായി പരിഹരിക്കുമ്പോൾ

**ഹിംസാത്മകം,**
**ഒരു പ്രശ്നം കൂടുതൽ സങ്കീർണ്ണമായ മറ്റൊന്നായി**
**'മാറ്റുക'യാണ് ചെയ്യുന്നത്.**

ഭയവും വെറുപ്പും ഹിംസയിലേക്ക് നയിക്കുമ്പോൾ
ദയയും സ്നേഹവും അഹിംസയിലേക്ക് നയിക്കുന്നു.

**അഹിംസ എന്നത് കേവലം 'കൊല്ലാതിരിക്കുക' എന്നതല്ല, അത് ഒരു സമീപനമാണ്.**

ജീവിതത്തിന്റെ സമസ്തമേഖലകളിലും ഹിംസയുടെയും അഹിംസയുടെയും തെരഞ്ഞെടുപ്പുകളുണ്ട്. **ആ തെരഞ്ഞെടുപ്പുകളാണ് നമ്മുടെയും സമൂഹത്തിന്റെയും ഭാവി നിർണ്ണയിക്കുന്നത്.**

എന്ത് ഭക്ഷണം കഴിക്കണം, എന്ത് വിദ്യ അഭ്യസിക്കണം, എന്ത് ജോലി ചെയ്യണം, എങ്ങനെ വീട് വെക്കണം, കുടുംബജീവിതം എങ്ങനെയാവണം തുടങ്ങി നിത്യജീവിതത്തിൽ നാം നടത്തുന്ന ഓരോ തെരഞ്ഞെടുപ്പുകളും അഞ്ചു വർഷം കൂടുമ്പോൾ വരുന്ന വോട്ട് തെരഞ്ഞെടുപ്പിനേക്കാൾ പ്രധാനമാണ്.

നമ്മൾ വികസനം എന്നു പറയുന്ന പ്രക്രിയയുടെ ദിശ യുദ്ധത്തിലേക്കോ സമാധാനത്തിലേക്കോ എന്നതും തീരുമാനിക്കുന്നത് ഈ തെരഞ്ഞെടുപ്പുകളാണ്.

**ഹിംസാത്മകപരിഹാരങ്ങളും തെരഞ്ഞെടുപ്പുകളും അശാന്തിയിലേക്കും അഹിംസാത്മകമായ പരിഹാരങ്ങളും തെരഞ്ഞെടുപ്പുകളും ശാന്തിയിലേക്കും നമ്മെ നയിക്കുന്നു.**

അങ്ങനെ തെരഞ്ഞെടുക്കുമ്പോൾ
സഹായകമാകാവുന്ന ചില ചിന്തകളാണ്
ഈ പുസ്തകത്തിലെ ആദ്യഭാഗം:
**“അഹിംസാത്മക വികസനത്തിലെ
വിവിധ വിഷയങ്ങൾ”**

**“സത്യാന്വേഷികൾക്കുള്ള കുറിപ്പുകൾ”** എന്ന രണ്ടാം ഭാഗമാകട്ടെ, ഒരാൾ ആത്മാർത്ഥമായി അതിനുവേണ്ടി പരിശ്രമിക്കുമ്പോൾ നേരിടേണ്ടിവരുന്ന വെല്ലുവിളികളും അത് തരണം ചെയ്യാനുള്ള വഴികളുമാണ്.

**യാത്രയിലേക്ക് സുസ്വാഗതം.**

# വികസനം

## വികസനം അന്ധവിശ്വാസമാകരുത്

മനുഷ്യർക്കും പ്രകൃതിയ്ക്കും ഇണങ്ങുന്നതാവണം
എടുക്കുന്നതും കൊടുക്കുന്നതും തമ്മിൽ ബാലൻസ് വേണം.

**നീതിപൂർവ്വമാവണം**

എല്ലാവരും സംതൃപ്തരാവണം
ആരോഗ്യമുണ്ടാവണം.
സ്വാതന്ത്ര്യം അടിയറവെക്കുന്നതാവരുത്.

വികസനം പുതിയകാലത്തിലേക്കുള്ള യാത്രയാണെങ്കിലും പഴമയുടെ നല്ലവശങ്ങൾ ഉപേക്ഷിക്കണം എന്നർത്ഥമില്ല.

**ഓരോരുത്തരും നിൽക്കുന്നയിടങ്ങൾ വ്യത്യസ്തമാണ്.**
**അത് തിരിച്ചറിഞ്ഞ്, അതാതിടങ്ങളിൽ നിന്ന്**

ഹിംസയിൽ നിന്ന്
അഹിംസയിലേക്കുള്ള
യാത്രയാണ് വികസനം!




**അവരവർക്ക് വേണ്ടത് തിരിച്ചറിഞ്ഞ് വേണം വികസിക്കാൻ.**
കോർപ്പറേറ്റുകൾ നിയന്ത്രിക്കുന്ന വികസനത്തിൽ
ആദിവാസികളും ദളിതരും എപ്പോഴും പിന്നിലാവും.
ആ വികസനത്തിന്റെ ദിശ തന്നെ മാറിയാൽ ഇപ്പോൾ
പിന്നിലുള്ളവർ മുന്നിലുമാവും.

## നിങ്ങൾ തെരഞ്ഞെടുക്കുന്നത് ഏതു വികസനം?






# ഭരണം, നിയമം

## ആരും ആരെയും ഭരിക്കാത്ത ലോകമാണ് നല്ലത്

എല്ലാം തികഞ്ഞ ആരുമില്ലാത്തതിനാൽ ഓരോ രംഗത്തും
അറിവുള്ളവർ വേണം അതാത് മേഖലകൾ നയിക്കാൻ.

ആരും ആരേക്കാളും മേലെയും താഴെയുമല്ല.
പ്രപഞ്ചത്തിൽ പുല്ലിനും മാമരത്തിനും ഒരു പോലെ സ്ഥാനമുണ്ട്.

**എല്ലാം പരസ്പരം ബന്ധപ്പെട്ടതുമാണ്.**


ഭരിക്കുന്നതിനേക്കാൾ നല്ലത്
നയിക്കുന്നതാണ് !!!

**ഏകലോകം, ഏകഭരണം ഹിംസയാണ്.**

കേന്ദ്രീകൃതഭരണം ഗാന്ധിയുടേതായാൽപോലും ഹിംസയാണ്.
ഓരോ ദേശത്തും കാലാവസ്ഥയിലും ഓരോ ശരികളുണ്ട്.
ഇത് മനസ്സിലാക്കാതെ ഏകീകൃതമായി അടിച്ചേൽപ്പിക്കുന്ന
ഭരണം/വികസനം/പരിഹാരങ്ങൾ/മരുന്നുകൾ സൂക്ഷിക്കുക.

നിയമം മനുഷ്യനു വേണ്ടിയാവണം. അതിന് കണ്ണുണ്ടാവണം.

**വ്യക്തികളേക്കാൾ ആശയങ്ങളാണ് നയിക്കേണ്ടത്.**

സ്നേഹത്താൽ നയിക്കുന്നവർ ജയിക്കുന്നു.

# തെരഞ്ഞെടുപ്പ് രാഷ്ട്രീയം

ജനാധിപത്യത്തിൽ ജനങ്ങളാണ് അവരുടെ ഭാവി നിർണ്ണയിക്കുന്നത് എന്നാണ് കരുതപ്പെടുന്നതെങ്കിലും സംഭവിക്കുന്നത് അതാവണമെന്നില്ല. വോട്ടവകാശമില്ലാത്ത മനുഷ്യരുടെയും മറ്റ് ജീവജാലങ്ങളുടെയും ശബ്ദങ്ങൾ ഇവിടെ നഷ്ടമാവുന്നു എന്ന് മാത്രമല്ല, ഒരു വോട്ടിനാണ് ജയിച്ചതെങ്കിൽ കൂടി ഭൂരിപക്ഷത്തിന് ന്യൂനപക്ഷത്തെ ഭരിക്കാനുള്ള അവകാശമാണ് ഇവിടെ സ്ഥാപിതമാവുന്നത്. എന്തു വില കൊടുത്തും തെരഞ്ഞെടുപ്പ് ജയിക്കാനും അതുവഴി അഴിമതികൾക്ക് വളമൊരുക്കാനും ഇത് ഇടയാക്കുന്നു. അഞ്ചുവർഷം കൂടുമ്പോൾ ഭരണപക്ഷത്തെ താഴെയിറക്കാൻ അനാവശ്യ ആരോപണങ്ങൾ ഉയർത്തിക്കൊണ്ടുവരാൻ പ്രതിപക്ഷം നിർബന്ധിതമാവുന്നു. ഈ സംവിധാനം മെച്ചപ്പെടുത്താൻ ചില നിർദ്ദേശങ്ങൾ സമർപ്പിക്കുന്നു.

നിയമസഭയിൽ, ജനസംഖ്യാനുപാതികമായി വനിതകൾ, ആദിവാസികൾ, മതങ്ങൾ, ജാതികൾ തുടങ്ങി എല്ലാ വിഭാഗങ്ങളുടെയും പ്രാതിനിധ്യം നിയമം മൂലം ഉറപ്പാക്കണം. 50% സ്ത്രീകൾ ഉദാഹരണം. **അഥവാ ആദിവാസികൾക്ക് ഈ നിയമസഭയിൽ താത്പര്യമില്ലെങ്കിൽ അവരുടെ മേഖലയിൽ തീരുമാനങ്ങളെടുക്കാൻ (അതിക്രമിച്ച് "വികസനം" നടത്താൻ) ഈ സഭയ്ക്ക് അനുമതി ഉണ്ടാവരുത്.**

ഓരോ മണ്ഡലങ്ങളിലെയും വിജയവും തോൽവിയും നിയമസഭയിലെ അംഗങ്ങളെ നേരിട്ട് തീരുമാനിക്കുന്ന നിലവിലെ അവസ്ഥ മാറ്റി **ആകെ കിട്ടിയ വോട്ടിന് ആനുപാതികമായി വേണം നിയമസഭയിലെ അംഗങ്ങൾ തെരഞ്ഞെടുക്കപ്പെടേണ്ടത്.** ഒരു വോട്ടുപോലും പാഴാവില്ല എന്നതും വ്യക്തികളേക്കാൾ ആശയങ്ങൾക്ക് പ്രാധാന്യം കിട്ടുമെന്നതുമാണ് ഈ മോഡലിന്റെ ഗുണം.

**ഭരണപക്ഷം - പ്രതിപക്ഷം ഭേദമില്ലാതെ തെരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികൾ ഒരുമിച്ചുവേണം ഭരിക്കാൻ.** മുന്നണി സംവിധാനം പോലെ, കിട്ടിയ സീറ്റുകൾക്കനുസരിച്ച് കഴിവുള്ളവരെ മന്ത്രിമാരാക്കാം. സഭയിലെ ഓരോ തീരുമാനവും അംഗങ്ങളുടെ വോട്ടിനു ശേഷമേ നടപ്പാക്കാവൂ. ഇത് മന്ത്രിമാരുടെ പ്രാധാന്യം കുറയ്ക്കും. അഞ്ചുവർഷം കൂടുമ്പോൾ അനാവശ്യമായി ആരോപണങ്ങൾ ഉന്നയിക്കുന്നത് കുറയ്ക്കും. സമൂഹത്തിൽ വെറുപ്പ് കുറയും. സമാധാനം പുലരും.

**കുട്ടികൾക്കും വോട്ടവകാശമുള്ള ലോകം കൂടുതൽ സുന്ദരമാകും.**

# പണം

പണം ഒരുപാധിയാണ്.
കേന്ദ്രീകൃതഭരണത്തിന്റെ പ്രതീകമാണ്.
അതില്ലാത്തതാണ് നല്ലത്. എന്നാൽ നിലവിലെ
യാഥാർത്ഥ്യമെന്ന നിലയിൽ അതിനെ അവഗണിക്കരുത്.

**പണം മനുഷ്യന് വേണ്ടിയാവണം,**
**മനുഷ്യൻ പണത്തിനു വേണ്ടിയാവരുത്.**

പണം നമ്മെ നിയന്ത്രിക്കാതെ സൂക്ഷിക്കുക.
നാം പണത്തെ നിയന്ത്രിക്കാൻ പഠിക്കുക.

പണം സ്വാതന്ത്ര്യമാണ്.
പക്ഷെ, പണം കൊണ്ട്
"എന്തും നേടാം"
എന്ന അവസ്ഥ
സൂക്ഷിക്കുക!!



# സമ്പദ് വ്യവസ്ഥ

**സാമ്പത്തിക അസമത്വം സൃഷ്ടിക്കുന്ന സാമൂഹ്യവ്യവസ്ഥ തിരുത്തുക. വൈറ്റ് കോളർ ജോലികൾക്കു ലഭിക്കുന്ന അമിതപ്രാധാന്യം ഒഴിവാക്കുക.**

പണം മനുഷ്യരെ ഭരിക്കാത്ത ലോകം വിഭാവനം ചെയ്യണം.

ലോട്ടറി നേടിയാലേ മര്യാദയ്ക്ക് ജീവിക്കാനാവൂ എന്ന സ്ഥിതി മാറ്റണം.

**പങ്കുവയ്ക്കൽ പ്രോത്സാഹിപ്പിക്കുക (Gift Economy)**

വിഭവങ്ങൾ, പാർപ്പിടങ്ങൾ, ജീവിതങ്ങൾ, സമയം എന്നിവ എല്ലാം.

മനുഷ്യർ രണ്ടുതരമാണ്-
ATM കാർഡുകൊണ്ട്
ജീവിക്കാൻ കഴിയുന്നവരും
അല്ലാത്തവരും!



(കടപ്പാട് : ഡോ ടി വി സജീവ്, KFRI)

# ഭക്ഷണം

**രസിച്ചു ഭക്ഷണം കഴിക്കുക,**
**രസത്തിനു വേണ്ടി ഭക്ഷണം കഴിക്കരുത്.**

ജീവന്റെ സത്യം വിശപ്പാണ്.
**വിശന്നിട്ടേ ഭക്ഷണം കഴിക്കാവൂ.**

ഭക്ഷണം എങ്ങനെ ഉണ്ടാക്കുന്നു എന്നതും എങ്ങനെ നൽകുന്നു എന്നതും എങ്ങനെ ആഹരിക്കുന്നു എന്നതും പ്രധാനമാണ്.

**ഉള്ള ഭക്ഷണം പങ്കിട്ട് കഴിക്കണം**
അമിതമായാൽ അമൃതും വിഷം

**മനുഷ്യർ അപ്പം കൊണ്ട് മാത്രമല്ല ജീവിക്കുന്നത്.**
**ഭക്ഷണത്തോടൊപ്പം പ്രധാനമാണ് മറ്റു മനുഷ്യരോടും**
**ജീവികളോടും ചുറ്റുപാടുകളോടുമുള്ള ബന്ധം.**

ചെയ്യുന്ന ജോലി ഭക്ഷണത്തേക്കാൾ പ്രധാനമാണ്.

**വേവിക്കാത്ത ഭക്ഷണമാണ് പ്രകൃതി തരുന്നത്.**
അതാണ് ഏറ്റവും അഹിംസാത്മകം. പക്ഷെ കാശ്മീരിലെ ആപ്പിൾ
കേരളത്തിലെത്തുമ്പോൾ സംഭവിക്കുന്ന ഹിംസ കാണാതിരിക്കരുത്.

മൃഗപ്പാലും മാംസവും ഉൾപ്പെടെ
**വേവിച്ച ഭക്ഷണം ശീലങ്ങളുടെ സൃഷ്ടിയാണ്.**

# കൃഷി

കൃഷിയേക്കാൾ നല്ലത് കാടാണ്. അത് എല്ലാവരുടേതുമാണ്.
എന്നാൽ കൃഷി ചെയ്യുന്നു എങ്കിൽ പ്രകൃതികൃഷിയാണുത്തമം.
ഓരോ ഭൂമിയെയും അറിഞ്ഞ്, ലാഭേച്ഛയില്ലാതെ ആവശ്യത്തിനു മാത്രം
എടുക്കുകയും നൽകുകയും ചെയ്യുന്ന കൃഷി.

**ഭൂമിയെ അറിയുന്നവർ വേണം
കൃഷി എന്താവണം എന്ന് നിശ്ചയിക്കാൻ.**

**ഏകവിളകളേക്കാൾ നല്ലത് ബഹുവിളകൃഷിയാണ്.**

ഭക്ഷ്യവിളകൾ കഴിഞ്ഞേ നാണ്യവിളകൾക്ക് സ്ഥാനമുണ്ടാകാവൂ.

**മനുഷ്യർ അതിരുകളും വിളകളും നിശ്ചയിച്ച്**
**ഭൂമി/വിഭവങ്ങൾ കയ്യടക്കുന്നതിനാൽ**
**പ്രകൃതിയിൽ അസന്തുലനം ഉണ്ടാവുന്നത് കാണാതിരിക്കരുത്.**

ഭൂമിയും വിഭവങ്ങളും എല്ലാ ജീവജാലങ്ങൾക്കും
ഒരു പോലെ അവകാശപ്പെട്ടതാണ്.

# വിളവ് പങ്കിടാൻ മടിക്കരുത്

മനുഷ്യനെ മറന്നുള്ള പരിസ്ഥിതിവാദവും പരിസ്ഥിതി മറന്നുള്ള
കർഷകവാദവും ആരോഗ്യകരമല്ല.

# ഭൂമി അവകാശം

## ഭൂമി പൊതുസ്വത്താണ്

ഭൂമി സ്വന്തമാക്കാത്ത ആദിവാസി സംസ്കാരമാണ് നാളേക്ക് മാതൃക.

**ഓരോ ഭൂമിയെയും അറിയുന്നവർ വേണം
അവിടെ നയിക്കാൻ.**

ആദിവാസികളാണ് കാട്ടിൽ നയിക്കേണ്ടത്
മുക്കുവർ കടലിലും നാട്ടുമനുഷ്യർ നാട്ടിലും.

ആദിവാസികളെ വനവാസികളായി ചുരുക്കരുത്.

**ആദിവാസികൾക്ക് ഭൂമി നൽകാൻ നാമാര്!**

# ആരോഗ്യം

രോഗം മറ്റൊന്നായി “മാറ്റുന്ന” ആരോഗ്യപ്രവർത്തനം തിരിച്ചറിയുക.
രോഗം വിതയ്ക്കുന്നവർ തന്നെ മരുന്നു നൽകുന്നതും.

**ജനത്തിന് ആരോഗ്യമുണ്ടായാൽ തൊഴിൽ നഷ്ടപ്പെടുന്നവരെ പുനരധിവസിപ്പിക്കാതെ ആരോഗ്യം പ്രതീക്ഷിക്കരുത്.**

## ശരിയായ രോഗകാരണം കണ്ടെത്തി ചികിത്സിക്കുക.

വിവിധ ആരോഗ്യമാർഗ്ഗങ്ങൾ തമ്മിൽ ആരോഗ്യപരമായ സംവാദങ്ങൾ നടത്തുകയും പൊതുജനങ്ങൾക്ക് ഇഷ്ടമുള്ളത് സ്വീകരിക്കാൻ അവസരമൊരുക്കുകയും ചെയ്യണം.


ആശുപത്രിയല്ല,
ആരോഗ്യമാണ്
ജന്മാവകാശം...!

**രോഗങ്ങൾ മാറ്റുന്നതിൽ നമ്മുടെ കർമ്മങ്ങൾക്കും കാഴ്ചപ്പാടുകൾക്കും പങ്കുണ്ട്.** നമ്മൾ നൽകുന്നത് നമുക്ക് കിട്ടുന്നു. ഇതിനെ കർമ്മചികിത്സ എന്നു വിളിക്കാം. ആത്മാർത്ഥമായ പ്രാർത്ഥനകളും ഫലം ചെയ്യുന്നുണ്ട്.

**ഒരു അസുഖം വന്നാൽ ശരീരത്തിന് സ്വാഭാവിക പ്രതിരോധശേഷി കൈവരാൻ പ്രകൃതിജീവനം (വേവിക്കാത്ത ഭക്ഷണം, പ്രകൃതിയോടിണങ്ങിയ ജീവിതം) സ്വീകരിക്കുന്നത് നന്നായിരിക്കും.** എന്നാൽ എടുത്തുചാട്ടങ്ങൾ അപകടം. എല്ലാ മനുഷ്യരും ഒരുപോലെയല്ല.

## നിൽക്കുന്ന ഇടങ്ങളെയും സ്വയവും അറിഞ്ഞ് പാതകൾ തെരഞ്ഞെടുക്കുക

ഏതുവിധേനയും മരണത്തെ തടയുക
എന്നതിനേക്കാൾ സന്തോഷത്തോടെയും
സമാധാനത്തോടെയും ജീവിക്കാൻ
സഹായിക്കുന്നതാവണം
ആരോഗ്യപ്രവർത്തനത്തിന്റെ ലക്ഷ്യം.

# വിദ്യാഭ്യാസം

**ഒരു കുട്ടിയെ മറ്റൊരു കുട്ടിയുമായി താരതമ്യം ചെയ്യരുത്.**

സ്വയം വളരുന്ന ചെടികൾക്ക് വളർത്തുന്നവയേക്കാൾ
ആരോഗ്യമുണ്ടാവും.

**ചോദ്യങ്ങളെ ഇല്ലാതാക്കുന്ന അധ്യാപനം തിരുത്തുക.**
വൈവിധ്യമാർന്ന വിഷയങ്ങൾ പരിചയപ്പെടുത്തുകയും
ചോദ്യങ്ങൾക്ക് ഉത്തരം നൽകുകയുമാണ്
മുതിർന്നവർക്ക് ചെയ്യാവുന്ന ഒരേ ഒരു കാര്യം.

സ്വയം ഉത്തരങ്ങൾ അറിയില്ലെങ്കിൽ "അറിയില്ല" എന്ന് സമ്മതിക്കുക.
അറിയാനുള്ള വഴികളിലേക്ക് അവരെ നയിക്കുക.



പഠിപ്പിക്കുന്നതിനേക്കാൾ നല്ലത്

സ്വയം പഠിക്കാൻ

സഹായിക്കുന്നതാണ്...

സ്വാതന്ത്ര്യം ആവശ്യമാണെങ്കിലും അമിതസ്വാതന്ത്ര്യം അപകടം.
തങ്ങൾക്കറിയുന്ന തെറ്റും ശരിയും പറഞ്ഞുകൊടുക്കേണ്ട
ഉത്തരവാദിത്തം മുതിർന്നവർക്കുണ്ട്, പക്ഷെ പറയുന്നവരുടെ
**വാക്കും പ്രവർത്തിയും ഒത്തുപോകണം.**

കാരണം, മനുഷ്യർ പൊതുവെയും, കുട്ടികൾ പ്രത്യേകിച്ചും
**വാക്കുകളേക്കാൾ ജീവിതങ്ങളിൽ നിന്നാണ് പഠിക്കുന്നത്.**
അങ്ങനെയായാൽ അടിച്ചു പഠിപ്പിക്കേണ്ട ആവശ്യം വരില്ല.

ഹിംസാത്മകഭരണത്തിനാവശ്യമായ അടിമകളെ വാർത്തെടുക്കുന്ന
ഒരു സമ്പ്രദായമാണ് നിലവിലെ പൊതുവിദ്യാഭ്യാസം. പ്രശ്നങ്ങൾ
പരിഹരിക്കാനാവുന്ന മനസ്സുകളെ നിഷ്ക്രിയരാക്കുന്നതാണത്.

**സ്നേഹമെന്തെന്നറിയാത്ത കുട്ടി**
**അത് തിരിച്ചു നൽകുമെന്ന് പ്രതീക്ഷിക്കരുത്.**

# തൊഴിൽ

**തൊഴിലായി തോന്നാത്ത തൊഴിലുകൾ വേണം ചെയ്യാൻ.**

ഇഷ്ടമില്ലാത്ത തൊഴിലിടങ്ങളിൽ ജീവിതം ഹോമിക്കുന്ന മനുഷ്യർ
വിനോദത്തിനു വേണ്ടി വേറെ സമയം കണ്ടെത്തുന്നു.
ആശുപത്രികളിൽ തുടങ്ങുകയും ഒടുങ്ങുകയും ചെയ്യുന്നു.

പാഴായിപ്പോകുന്ന മനുഷ്യോർജ്ജങ്ങൾ ഉപയോഗപ്പെടുത്തണം.
**വയസ്സായവർ അധികപ്പറ്റായ സമൂഹം എന്ന നിലമാറി
അവരുടെ അറിവും ഊർജ്ജവും സമയവും ഉചിതമായി
ഉപയോഗപ്പെടുത്താനാവണം.**

വൃത്തിയാക്കുന്നവരും വൃത്തികേടാക്കുന്നവരും
പുതിയ ജാതി ആവാതിരിക്കാൻ സൂക്ഷിക്കുക.

അല്പം സർഗാത്മകതയുള്ളവരെല്ലാം കലാപരിസരത്ത്, പ്രത്യേകിച്ചും സിനിമാ-നാടകം - കേന്ദ്രീകരിച്ച സ്ഥിതിയാണ് ഇന്നുള്ളത്. ജൈവകൃഷിയിൽ ഇപ്പോൾ പലരും ശ്രദ്ധിക്കുന്നതുപോലെ വിദ്യാഭ്യാസം, ആരോഗ്യം, നിർമ്മാണം, ഭരണം തുടങ്ങി ജീവിതത്തിന്റെ സമസ്തമേഖലകളിലും **നിലവിലെ ഹിംസാത്മകമായ തൊഴിൽ പരിസരത്തു നിന്നും മാറിയുള്ള തൊഴിലവസരങ്ങൾ ഒരുക്കാൻ നമുക്ക് കഴിയണം.**

ഇത്തരത്തിൽ പ്രവർത്തിക്കുന്ന യുവാക്കൾക്ക് ആവശ്യസമയത്ത് പിന്തുണ നൽകാനാവണം.

ഈ പുസ്തകത്തിലെ ഓരോ വിഷയവും പുതിയ തൊഴിൽ സാധ്യത തുറക്കുന്നവയാണ്.

വിദേശങ്ങളിലെ സൗകര്യങ്ങളിൽ കണ്ണുമഞ്ഞളിച്ച് നാടുവിടാൻ വെമ്പുന്നവരും അത് നമ്മുടെ നാട്ടിൽ പകർത്താൻ ആശിക്കുന്നവരും ആ സൗകര്യങ്ങൾക്ക് പിന്നിലെ അനീതികൾ കാണാതിരിക്കരുത്. **തദ്ദേശവാസികളെ ഒന്നടങ്കം ഉന്മൂലനം ചെയ്ത് പടുത്തുയർത്തപ്പെട്ടതാണ് കൊട്ടിഘോഷിക്കുന്ന പല സൗകര്യങ്ങളും.**

നാട്ടിലെ അവസ്ഥ നിലവിൽ എത്ര മോശമാണെങ്കിലും നന്നാക്കാൻ ശ്രമിക്കുന്ന വെല്ലുവിളി നിറഞ്ഞ ജോലി (ശരിയായ രാഷ്ട്രീയപ്രവർത്തനം) യുവാക്കൾ ഏറ്റെടുത്താൽ തൊഴിലില്ലായ്മ ഉണ്ടാവില്ല, നാട് നന്നാവുകയും ചെയ്യും.

**വിവിധ തൊഴിലുകളുടെ കൂലികൾ തമ്മിൽ അന്തരം കുറയുന്നതാണ് നല്ലത്.**

ജീവിതത്തിന്റെ സമസ്തമേഖലകളിലും അനാരോഗ്യകരവും അനീതി നിറഞ്ഞതുമായ തൊഴിൽ-ജീവിതസാഹചര്യങ്ങൾ മനുഷ്യരെ മനുഷ്യരല്ലാതാക്കി മാറ്റും എന്ന് തിരിച്ചറിയണം. നാടുവിടുന്നവർക്കും നാട്ടിലേക്ക് വരുന്നവർക്കും ആത്മാഭിമാനത്തോടെ ജോലി ചെയ്യാനുള്ള സാഹചര്യം ഒരുക്കണം.

അൺസ്കിൽഡ് തൊഴിലുകൾ ചെയ്യുന്നവരുടെ ഉപയോഗപ്പെടുത്താത്ത കഴിവുകൾ ഉപയോഗപ്പെടുത്താൻ കഴിയണം. സംസ്കാരങ്ങൾ പഠിക്കാനും നല്ലതും ചീത്തയും വേർതിരിച്ചറിയാനും അവസരമൊരുക്കണം.

അസംസ്കൃത വസ്ഥുക്കളുടെ അഭാവം കൊണ്ടും
വർധിച്ച വിലകൊണ്ടും ഉപഭോക്താക്കളുടെ
കുറവുകൊണ്ടും തൊഴിൽ നഷ്ടമാകുന്ന പരമ്പരാഗത
തൊഴിലാളികൾക്ക് തൊഴിൽ നൽകാൻ
പുതിയകാലവുമായി അവരെ ബന്ധിപ്പിക്കുന്ന
പ്രോഡക്റ്റ് ഡിസൈൻ സഹായിക്കും.

**(ലേഖകൻ ഈ വിഷയത്തിൽ ബിരുദാനന്തരാബിരുദം നേടിയ ആളാണ് - ബന്ധപ്പെടാം, 9496523851)**

# നിർമ്മാണം

കെട്ടിടങ്ങൾ മാത്രമല്ല, മനുഷ്യർക്ക് ഉപകാരപ്രദമായ വിവിധ വസ്തുക്കളുടെയും നിർമ്മാണം കലയായിരിക്കണം.
**മനുഷ്യർക്കും പ്രകൃതിയ്ക്കും ഇണങ്ങുന്നതാവണം.**

വിഭവങ്ങളുടെ (മനുഷ്യവിഭവം ഉൾപ്പെടെ) വിവേകപൂർണ്ണമായ ഉപയോഗം (Management) സാധ്യമാവണം.
ഭൂമി നാളേയ്ക്ക് കൂടി വേണ്ടിയാണെന്ന ബോധ്യം നയിക്കണം.

**പുതുതായി ഒരു കാര്യം നിർമ്മിക്കുന്നതിന് മുമ്പ് രണ്ടുവട്ടം ആലോചിക്കുക**

## ഇടങ്ങൾ പങ്കുവയ്ക്കുക

ഓരോ മനുഷ്യരും വ്യത്യസ്തരാണ്
എന്നു മനസ്സിലാക്കി നിർമ്മിക്കുക.

**ആവശ്യത്തിനുവേണ്ടി നിർമ്മിക്കുക,
ആഡംബരത്തിനു വേണ്ടിയല്ല.**

ഇന്നലെകളെ മറക്കാത്തതും
നാളെയെ കരുതുന്നതുമായിരിക്കണം ഇന്നിന്റെ സൃഷ്ടികൾ.

**നിർമ്മിച്ച് നൽകുന്നതിനേക്കാൾ നല്ലത്
സ്വയം നിർമ്മിക്കാൻ അനുവദിക്കുകയാണ്.**

പൊതു ഇടങ്ങളുടെയും സ്വകാര്യ ഇടങ്ങളുടെയും ഡിസൈൻ
മനുഷ്യരുടെ സ്വഭാവരൂപീകരണത്തിലും പങ്കുവഹിയ്ക്കുന്നു
എന്ന ചിന്തയിൽ വേണം രൂപകൽപ്പന ചെയ്യാൻ.

# ഉത്പന്നങ്ങൾ

**ഉത്പന്നങ്ങൾ മനുഷ്യർക്കും പ്രകൃതിയ്ക്കും ഇണങ്ങുന്നതാവണം.**

പ്ലാസ്റ്റിക് പോലെ കാലാകാലം നശിക്കാത്ത വസ്തുക്കൾ കരുതി ഉപയോഗിക്കണം.

**ശാസ്ത്രമേളകളിലും മറ്റും വരുന്ന കുട്ടികളുടെ കണ്ടുപിടിത്തങ്ങൾക്ക് തുടർച്ച കണ്ടെത്തണം.**

നമുക്കു വേണ്ട സാധനങ്ങൾ
നമുക്കു തന്നെ പരമാവധി നിർമ്മിക്കാനാവണം.
കൈത്തൊഴിലുകളും കുടിൽവ്യവസായങ്ങളും
നമുക്കു തന്നെ നന്നാക്കാൻ കഴിയുന്ന
യന്ത്രങ്ങളും പ്രോത്സാഹിപ്പിക്കണം.

**ജനോപകാരപ്രദമായ വിവിധവസ്തുക്കൾ
നിർമ്മിക്കുന്നതിന് വികേന്ദ്രീകൃതമായ
ചെറുപണിശാലകൾ നമുക്ക് ആവശ്യമുണ്ട്.**

തേങ്ങ പൊതിക്കുന്ന യന്ത്രം പോലെ
ചെറുയന്ത്രങ്ങളും ഉപകരണങ്ങളും
രൂപകല്പന ചെയ്യുന്ന ഇടങ്ങളായി ഇത് മാറണം.

# വസ്ത്രം

ഗാന്ധിയെ പോലെ സ്വദേശി ആവുക എന്നതിലുപരി
**ലോകത്തിന്റെ വൈവിധ്യത്തെ അംഗീകരിക്കുക എന്നതാണ് ഇക്കാര്യത്തിൽ ഏറ്റവും നല്ലത്.**

വസ്ത്രമേ ആവശ്യമില്ലാത്ത ദേശങ്ങളും മനുഷ്യരും ഇന്നും ഉണ്ട് എന്നത് മറക്കാതിരിക്കുക.

# ഗതാഗതം

കാർ, ബൈക്ക് തുടങ്ങിയ സ്വകാര്യ വാഹനങ്ങളേക്കാൾ പൊതുസമൂഹത്തിന് ഉചിതമായത് ബസ്, തീവണ്ടി, ബോട്ട് തുടങ്ങിയ പൊതുഗതാഗതമാർഗ്ഗങ്ങളാണ്.

**സൈക്കിൾ പോലെയുള്ള പ്രകൃതിസൗഹൃദമാർഗ്ഗങ്ങളും ഉചിതം തന്നെ എന്നാൽ കാൽനടയാത്രക്കാർക്ക് ആയിരിക്കണം അതിനേക്കാൾ പരിഗണന.**

വാഹനങ്ങൾ പങ്കുവെക്കപ്പെടുന്ന “ലിഫ്റ്റ്” സമ്പ്രദായം യുവജനങ്ങളിൽ നിന്നും പഠിക്കണം.

**ഗതാഗത മാനേജ്മെന്റ് ആയിരിക്കും നാളെയുടെ ഗതാഗതപ്രശ്നങ്ങളുടെ ശാശ്വതപരിഹാരം.**

അതില്ലെങ്കിൽ ഭൂമി മുഴുവൻ റോഡായാലും
പത്തു കേറെയിൽ വന്നാലും പ്രശ്നം തീരില്ല.

റോഡുകൾ കാൽനടസൗഹൃദമാക്കുന്നത്
തെരുവുനായശല്യം കുറയ്ക്കും.

വൈദ്യുതവാഹനങ്ങൾ പ്രത്യക്ഷത്തിൽ മലിനീകരണം
ഉണ്ടാക്കുന്നില്ലെങ്കിലും മറ്റൊരിടത്ത് വിനാശകരമായ
ആണവമാലിന്യം സൃഷ്ടിക്കുന്ന ആണവറിയാക്ടറുകളിലാണ്
അവയുടെ ഇന്ധനമെങ്കിൽ അത്
പ്രകൃതിയ്ക്കും മനുഷ്യർക്കും ഗുണം ചെയ്യില്ല.

എല്ലാ ഓഫീസുകളും പത്തുമണിക്ക്
തുടങ്ങുകയും അഞ്ചുമണിക്ക്
അവസാനിക്കുകയും ചെയ്യുന്നതുകൊണ്ടാണ്
ആ സമയത്ത് ട്രാഫിക്ക് പ്രളയം ഉണ്ടാവുന്നത്.
പകുതി ഓഫീസ് സമയം മാറ്റിയാൽ
മനുഷ്യനിർമ്മിത ബ്ലോക്കുകൾ ഒഴിവാക്കാം.

# ഊർജ്ജം

ഊർജ്ജത്തിന്റെ ബദൽമാർഗ്ഗങ്ങൾ തേടുന്നവർ ആദ്യം പറയുന്നത് സോളാർ, കാറ്റ്, ഇങ്ങനെ പ്രകൃതിയിൽ നിന്നും ലഭിക്കുന്ന ഊർജ്ജമാർഗ്ഗങ്ങളെയാണ് (Renewable Energy Sources).

എന്നാൽ അതിലുമുപരി,

**മനുഷ്യരുടെ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ഊർജ്ജം കണക്കുകൂട്ടാൻ നാം പഠിക്കേണ്ടിയിരിക്കുന്നു.**

കുട്ടികളുടെ ഊർജ്ജം ഒരുദാഹരണം.

**ആരോഗ്യമാണ് സമ്പത്തെന്ന് കരുതുന്ന
ഒരു സമൂഹത്തിൽ ഭൂമിയെ മറന്ന് ചന്ദ്രനിൽ
പാർപ്പുറപ്പിക്കേണ്ട ഊർജ്ജം ആവശ്യം വരില്ല.
അന്യോന്യം പടപൊരുതാനുള്ള
ഊർജ്ജവും വേണ്ടി വരില്ല.**

പാവങ്ങളെ കുടിയൊഴിപ്പിച്ച് വഴിയാധാരമാക്കുന്ന
വൻകിട ജലവൈദ്യുതപദ്ധതികളും
വിനാശകരമായ ആണവമാലിന്യം സൃഷ്ടിക്കുന്ന
ആണവോർജ്ജപദ്ധതികളും നിരുത്സാഹപ്പെടുത്തേണ്ടതാണ്.

**ഊർജ്ജ ഉത്പാദനത്തേക്കാൾ പ്രധാനമാണ്
ഊർജ്ജ മാനേജ്മെന്റ്.**

# ശാസ്ത്രം, സാങ്കേതികവിദ്യ

## ഇവ മനുഷ്യർക്കു വേണ്ടിയാവണം
## മനുഷ്യർ അതിനു വേണ്ടിയാവരുത്.

മനുഷ്യർക്ക് അതിന്റെ മേൽ നിയന്ത്രണം വേണം.

സത്യത്തിലേക്കും ആരോഗ്യത്തിലേക്കും നയിക്കുന്ന
സാങ്കേതികവിദ്യ നല്ലത്. സത്യത്തെ മറയ്ക്കുന്നത് മോശം.
മനുഷ്യരുടെ ആവർത്തനജോലി ഏറ്റെടുക്കുന്ന ആർട്ടിഫിഷ്യൽ
ഇന്റെലിജൻസിനെ മറികടക്കാൻ ഈ നിമിഷത്തിൽ മനുഷ്യരായി
ജീവിക്കുകയാണ് നമ്മൾ ചെയ്യേണ്ടത്.

## ശാസ്ത്രം അന്ധവിശ്വാസമാകരുത്.

# ഇന്റർനെറ്റ്/സോഷ്യൽ മീഡിയ

**അതിൽ അഭിരമിയ്ക്കരുത്.**
**നിൽക്കുന്ന ഇടങ്ങളിലെ യാഥാർത്ഥ്യങ്ങളെ**
**വിസ്മരിക്കുന്നതാവരുത്.**

സോഷ്യൽ മീഡിയ കരുതി ഉപയോഗിക്കുക.
അതിന്റെ നിയന്ത്രണം ജനങ്ങളുടെ കയ്യിലല്ല,
**കേന്ദ്രീകൃതമാണ് എന്നതിനാൽ എപ്പോഴും**
**നിക്ഷിപ്തതാത്പര്യക്കാർ ദുരുപയോഗം ചെയ്യാം.**

സ്വയം ചിന്തിക്കാനും
പ്രവർത്തിക്കാനുമുള്ള കഴിവ്
കളയാതിരിക്കുക!!!



# കല, വിനോദം

**മനുഷ്യരുടെ എല്ലാ ഇടപെടലുകളും കലയായി മാറേണ്ടതാണ്**
ജീവിതവുമായി ബന്ധമുള്ള വിനോദങ്ങളാണ് നല്ലത്.

**സത്യത്തെ മറയ്ക്കുന്ന കല/വിനോദങ്ങൾ ഒഴിവാക്കുക.**
**സത്യത്തെ വെളിപ്പെടുത്തുന്നവ പ്രോത്സാഹിപ്പിക്കുക.**

മറ്റുള്ളവരെ വേദനിപ്പിച്ച് വിനോദിക്കുന്നത് ശരിയല്ല,
അത് പ്രകൃതിയായാലും.

**അവനവൻ ആത്മസുഖത്തിനാചരിക്കുന്നവ**
**അപരന് സുഖത്തിനായി വരണമെന്ന് നാരായണഗുരു.**

# കാമം, ലൈംഗികത

വൈവിധ്യമാർന്ന ലൈംഗികതകളുണ്ടായിരുന്ന നാടാണ് നമ്മുടേത്.
അത് ഒറ്റ അച്ചിലൊതുക്കിയതിന്റെ പ്രശ്നങ്ങൾ നാം അനുഭവിക്കുന്നു.

**സ്നേഹവും കാമവും രണ്ടും രണ്ടാണ്.**
**ശക്തി കൊണ്ട് രമിക്കരുത്. അത് ബലാൽസംഗമാണ്.**

അടിച്ചമർത്തുന്ന കാമം അപകടം. അഴിച്ചുവിടുന്നതും.

## രമിക്കാം, അഭിരമിക്കരുത്

അധികാരദുർവിനിയോഗം ചെയ്യരുത്

# കുടുംബം, കൂട്ടുജീവിതം

ശരിയായ ദിശയിൽ (അഹിംസാത്മകം)
വികസിക്കണമെന്നാശിക്കുന്നവരുടെ കൂട്ടായ്മകൾ
ലോകത്തിന്റെ പലകോണുകളിലും ഇന്ന് സജീവമാണ്.

**പരസ്പരബഹുമാനമുള്ള വ്യക്തികളുടെ കൂട്ടായ്മകൾ
കുടുംബങ്ങളായും കുടുംബങ്ങളുടെ കൂട്ടായ്മകൾ
കമ്മ്യൂണുകളായും വികസിക്കാവുന്നതാണ്.**

കമ്മ്യൂണുകൾക്ക് ശരിയായ ആശയ അടിത്തറ ആവശ്യമുണ്ട്.

കുടുംബം എന്നത് തടവറയാകരുത്.
എന്നാൽ വ്യക്തിസ്വാതന്ത്ര്യം ചൂഷണവുമാകരുത്.

**ശക്തിയല്ല, സ്നേഹമാവണം കുടുംബത്തിനടിസ്ഥാനം**

ബന്ധങ്ങളിൽ സ്നേഹവും ഉത്തരവാദിത്തവും കരുണയും ഉണ്ടായിരിക്കണം. **പരസ്പരം കെട്ടിയിടുന്നതാവരുത് ഒരു ബന്ധവും- പരസ്പരം സ്വതന്ത്രരാക്കുന്നതാവണം.**

ഭാര്യ-ഭർത്തൃ ബന്ധം മാത്രമല്ല, അമ്മയും അച്ഛനും മക്കളും തമ്മിലുള്ള ബന്ധങ്ങളും അങ്ങനെ ആവണം.
എല്ലാവരുടെയും ആരോഗ്യത്തിലേക്കും സമാധാനത്തിലേക്കും നയിക്കുന്നതാവണം.

# സംസ്കാരം, ഭാഷ

ഓരോ ദേശത്തിനും അതാത് മാതൃഭാഷ പോലെ
മാതൃസംസ്കാരവും ആവും നല്ലത്.
**സംസ്കാരങ്ങളെ അനുകരിക്കരുത്.**
**ആവശ്യമുള്ളത്, അറിഞ്ഞ് സ്വാംശീകരിക്കുക.**

**ഭാഷകൾ സംസ്കാരത്തിന്റെ പ്രതിഫലനങ്ങളാണ്.**
ഹിന്ദി എന്ന രാഷ്ട്രഭാഷയോടൊപ്പം,
ഇംഗ്ലീഷ് എന്ന ഭരണഭാഷയോടൊപ്പം, നാം പഠിക്കേണ്ടതാണ്.
നമ്മുടെ അയൽദേശങ്ങളിലെ ഭാഷകളും സംസ്കാരങ്ങളും.
**ലിപികളില്ലാത്ത ആദിവാസിഭാഷകൾക്കും**
**നിലനിൽപ്പ് ആവശ്യമാണ്.**

# ജനസംഖ്യ

ജനസംഖ്യ കൂടുന്നത് കുഴപ്പമല്ല -
ആ ജനത്തിന് വിവേകത്തോടെ ജീവിക്കാൻ
അറിയില്ലെങ്കിലാണ് കുഴപ്പം.

**ഭൂമിയിൽ എല്ലാവരുടെയും ആവശ്യത്തിന്**
**വിഭവങ്ങളുണ്ട്. എന്നാൽ ഒരാളുടെയും**
**ആർത്തിയ്ക്ക് ഇല്ലതാനും.**

# മതം

**ആരോഗ്യപരമായ ജീവിതപദ്ധതികളാണ് മതം എന്നതു കൊണ്ട് അർത്ഥമാക്കുന്നതെങ്കിൽ അത് ആവശ്യമാണ്.** പക്ഷെ പറയുന്നതൊന്ന് പ്രവർത്തി വേറൊന്ന് എന്ന നിലയിലുള്ള മതങ്ങളും മനുഷ്യരേക്കാൾ വിഗ്രഹങ്ങൾക്ക് പ്രാധാന്യം നൽകുന്ന മതങ്ങളും ചോദ്യങ്ങളേ ഇല്ലാതെ അനുസരിക്കേണ്ടി വരുന്ന മതങ്ങളും നിരുത്സാഹപ്പെടുത്തേണ്ടതാണ്.

മതത്തിന്റെ പേരിൽ വിഭജിക്കപ്പെട്ട, നിരവധി ചോരപ്പുഴകളൊഴുകിയ നാടാണ് നമ്മുടേത്. മതങ്ങൾ തമ്മിൽ ആരോഗ്യപരമായ സംവാദങ്ങൾ നടത്തുകയും മുറിവുകൾ ഉണക്കുകയുമായിരുന്നു സ്വാതന്ത്ര്യലബ്ധിക്കു ശേഷം ജനക്ഷേമതത്പരരായ ഭരണാധികാരികൾ ചെയ്യേണ്ടിയിരുന്നത്. അതിനു വേണ്ടിയായിരുന്നു പഞ്ചവത്സരപദ്ധതികൾ വിഭാവനം ചെയ്യപ്പെടേണ്ടിയിരുന്നത്. പക്ഷെ, ഭിന്നിപ്പിച്ചു ഭരിക്കുക എന്നത് ഭരണകർത്താക്കളുടെ എക്കാലത്തെയും ആയുധമായി തുടരുന്നതിനാൽ **ഒരുമിക്കേണ്ടതും പ്രശ്നങ്ങൾ പരിഹരിക്കേണ്ടതും ജനങ്ങളുടെ ആവശ്യമാണ്.**

മതസ്വാതന്ത്ര്യം മറ്റൊരൊളുടെ അടിസ്ഥാനസ്വാതന്ത്ര്യം നിഷേധിക്കുന്നതാവരുത്. മതേതരത്വം എന്നതു കൊണ്ട് എല്ലാ മതങ്ങളും ഒരുപോലെയാണെന്ന് അർത്ഥമാക്കരുത്. ഓരോ മതത്തിന്റെയും ഗുണദോഷങ്ങൾ വിലയിരുത്തി ആവശ്യമുള്ളതു സ്വീകരിക്കാൻ ഒരാൾക്ക് കഴിയണം.

**വെറുപ്പ് വെച്ചുപുലർത്തരുത്, വളർത്തരുത്, ഒരിക്കലും.**

ഏതു മതത്തിൽ വിശ്വസിച്ചാലും കൂടുതൽ നല്ല മനുഷ്യരാവാൻ അഹിംസ സഹായിക്കും.

# ജാതി

യുദ്ധം ഒഴിച്ചു കൂടാനാവാത്തതാണെന്ന് കരുതുന്ന ഹിംസാത്മകവ്യവസ്ഥയുടെ ഭാഗമായാൽ അഹിംസാത്മകരായ ജനത എപ്പോഴും പിന്തള്ളപ്പെട്ടു പോകും. അവരെ കൂടി ഹിംസയുടെ വഴികളിൽ ആനയിക്കുന്നതിനേക്കാൾ നല്ലത് ഹിംസാത്മകർ അഹിംസാത്മകരുടെ വഴി പിന്തുടരുന്നതാണ്.

**ജന്മം കൊണ്ട് ജാതിയില്ല.**

പക്ഷെ അഹിംസയുടെ അളവുകോലിൽ. പ്രവർത്തികൊണ്ട് മനുഷ്യരെ തരംതിരിക്കാമെന്നും അഹിംസ പ്രോത്സാഹിപ്പിക്കപ്പെടണമെന്നും ലേഖകൻ കരുതുന്നു.

# ദൈവം

പ്രപഞ്ചത്തിലെ ഓരോ ജീവനും ജീവനില്ലാത്തതും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു എന്ന സത്യമാണ് എനിക്ക് ദൈവം. ഉള്ളതിന് നന്ദിയുണ്ടായിരിക്കുന്നതിനും ഇല്ലാത്തവരോട് പങ്കുവയ്ക്കുന്നതിനും സർവ്വോപരി അഹങ്കരിക്കാതിരിക്കുന്നതിനും അത് എന്നെ സഹായിക്കുന്നു.

**ദൈവമുണ്ടോ ഇല്ലയോ എന്നതിനേക്കാൾ പ്രധാനം നാം എന്തു ചെയ്യുന്നു, എന്തു ചെയ്യാതിരിക്കുന്നു എന്നതാണ്.**

പ്രപഞ്ചത്തിന് ചില നിയമങ്ങളുണ്ട്.
അതനുസരിച്ച് ജീവിക്കുന്നത് നല്ലത്.

**ദൈവം മനുഷ്യരിലൂടെ പ്രവർത്തിക്കുന്നു.**

വിഗ്രഹങ്ങളും പുസ്തകങ്ങളും ആചാരങ്ങളും
ഒരിക്കലും സത്യത്തെ മറയ്ക്കരുത്.

**പ്രാർത്ഥന നല്ലതാണ്, പക്ഷെ, പ്രവർത്തി പ്രധാനമാണ്.**

രക്ഷകനായ ദൈവത്തെ വെളിയിൽ സങ്കൽപ്പിക്കുന്നത്
അടിമത്തത്തിന്റെ അടിത്തറയാണ്.

**ദൈവത്തോട് ഏറ്റവും അടുത്തു നിൽക്കുന്ന**
**മനുഷ്യരൂപം കുട്ടികളാണ്.**


ദയ ഇല്ലാത്ത
ദൈവം ഇല്ല!



# ആത്മീയത

ആത്മീയത അന്വേഷിക്കുന്ന ആളാണ് എങ്കിൽ നിങ്ങൾ
സമൂഹത്തിലെ ഭാഗ്യം ചെയ്ത ചുരുക്കം ചിലരിൽപ്പെടുന്നു.
എന്നാൽ ശരിയായ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന
സാധാരണക്കാരാണ് ആത്മീയത
ജീവിതത്തിൽ പ്രാവർത്തികമാക്കുന്നത്.

**വിശന്നു ഭക്ഷണം കഴിക്കുകയും ഉള്ളത് ഇല്ലാത്തവരുമായി പങ്കിടുകയും ചെയ്യുന്നതിലുപരി ആത്മീയത ഇല്ല.**

അഹിംസ എന്ന ആശയം ജീവിതത്തിലെ ഓരോ ചലനത്തിലും
തീരുമാനത്തിലും നമ്മെ നയിക്കുന്നത് നന്നായിരിക്കും.

തനിയെ

മോക്ഷം

തേടരുത്...!





# ഞാൻ എന്ന ഭാവം (Ego)

ഞാൻ എന്ന ഭാവം (Ego) ഇല്ലാതാക്കണം എന്നാണ് പൊതുധാരണ. എന്നാൽ **അത് എല്ലാവരെയും എല്ലാറ്റിനെയും ഉൾക്കൊള്ളുന്ന തരത്തിൽ വികസിപ്പിക്കുകയാണ് വേണ്ടത്.**

ശരിയായ ദൈവചിന്ത അത്തരം ഒരു ഭാവമാണ്.

അഹങ്കാരത്തെ കരുതിയിരിക്കുക,
അത് എല്ലാ നന്മകളെയും നശിപ്പിക്കും.

നിസ്വാർത്ഥരായിരിക്കുക എന്ന് പലരും പറയും. പക്ഷെ വലിയ സ്വാർത്ഥരാവുക എന്ന് ഞാൻ പറയും.

**“ഞാൻ” എന്നത്**
**“നമ്മൾ”എന്നതിലേക്ക് വളർത്തുക.**

സാഹോദര്യം മികച്ചതാണെന്ന് നാം കരുതുന്നു. എന്നാൽ “എല്ലാം ഞാൻ തന്നെ” എന്ന ബോധ്യമാണ് അതിലും ഉചിതം.

# തീവ്രവാദം

നമ്മുടെ സമൂഹത്തിൽ പലതരം തീവ്രവാദങ്ങൾ നിലനിൽക്കുന്നു. വികസനതീവ്രവാദവും പരിസ്ഥിതിതീവ്രവാദവും മതതീവ്രവാദവും അതിൽപെടുന്നു. തീവ്രവാദം ഏതായാലും അത് അടിച്ചമർത്തുന്നത് പരിഹാരമല്ല എന്ന തിരിച്ചറിവ് നമുക്ക് ഉണ്ടാവേണ്ടതുണ്ട്. **ആശയങ്ങൾ തമ്മിൽ മാറ്റുരയ്ക്കാനും ആരോഗ്യകരമായ സംവാദങ്ങൾ നടത്താനും ജനങ്ങൾക്ക് ഹിതമായ കാര്യങ്ങൾ സ്വീകരിക്കാനുമുള്ള പൊതുവേദികൾ നാം സൃഷ്ടിക്കേണ്ടതുണ്ട്.** സർവ്വമതസമ്മേളനം നടത്തിയ നാരായണഗുരുവും സർവ്വമതപ്രാർത്ഥനകൾ നടത്തിയ ഗാന്ധിയുമെല്ലാം ഇക്കാര്യത്തിൽ നമുക്ക് വഴികാട്ടണം. വ്യത്യസ്ത ആശയങ്ങളുള്ള മനുഷ്യരുടെ ആരോഗ്യപരമായ സംവാദത്തിന് അഹിംസ സഹായിക്കും.

# ഹിംസ - അഹിംസ

## അഹിംസ എന്നത് ഭീരുത്വമല്ല
## ചെയ്യേണ്ടത് ചെയ്യാതിരിക്കലല്ല

ശക്തിയുള്ളവരുടെ ആയുധമാണ് അഹിംസ.
അതുകൊണ്ടുതന്നെ ഭരണകൂടം അഹിംസയുടെ വഴിയിൽ
ജനങ്ങളെ നയിക്കാൻ ബാധ്യസ്ഥരാണ്.

ഹിംസ തടയുന്നത് അഹിംസയാണ്.
**തെറ്റുകളെ തിരുത്തുന്നത്(എതിർക്കാതെ) അഹിംസ.**
തിരുത്താൻ കഴിയില്ലെങ്കിൽ നിസ്സഹകരിക്കുക.

# സമരങ്ങൾ

അനീതികൾ നിറഞ്ഞ ലോകത്ത്
നീതിയ്ക്കു വേണ്ടി നിലകൊള്ളുന്ന സമരങ്ങൾ ആവശ്യമാണ്.

**ശരിയായ വഴികൾ കാണിച്ചു കൊടുത്തു കൊണ്ട്
തെറ്റുകളെ എതിർക്കാൻ/മറികടക്കാൻ കഴിയുന്നതാണ്
കലാപരമായ സമരം.**

ഒറ്റമരം കാടല്ല എന്നതു പോലെ
ഒറ്റപ്പെട്ട സമരങ്ങൾ ഒത്തു ചേരേണ്ടതാണ്.
ജീവിതം തന്നെ സമരമാകാം.

ചില പ്രധാന രാഷ്ട്രീയപാഠങ്ങൾ:
**പ്ലാച്ചിമട, ഭോപ്പാൽ, നർമ്മദ, കൂടംകുളം**

# മലിനീകരണം

പ്ലാസ്റ്റിക് മലിനീകരണമാണ് ഈ വാക്കു കേൾക്കുമ്പോൾ പെട്ടെന്ന് നമ്മുടെ മനസ്സിൽ ഓടിയെത്തുക. വായു, വെള്ളം, മണ്ണ്, ഇവയുടെ മലിനീകരണത്തിനു പുറമേ, ശബ്ദം, വെളിച്ചം എന്നിവകളിലെ മലിനീകരണവും അപൂർവ്വമായി ചർച്ച ചെയ്യപ്പെടുന്നു. അവയെല്ലാം പ്രധാനമായിരിക്കെത്തന്നെ,

**മനസ്സുകളെ മലിനീകരിക്കുന്നതും നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.**

കുട്ടികളിൽ, അവരുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകാതെ ആശയങ്ങൾ കുത്തിവെക്കുന്നത് നിരോധിക്കണം.

# മാലിന്യം(Waste)

സാധാരണക്കാർക്കും കുട്ടികൾക്കും
മാലിന്യം എന്ന സങ്കൽപ്പം ഇല്ല.

പാവപ്പെട്ടവരുടെ കലയായ **കേടുപാടുകൾ തീർക്കൽ (Repair)** വളരെ പ്രധാനപ്പെട്ടതും തിരക്കുപിടിച്ച ആധുനിക മനുഷ്യർ അവഗണിക്കുന്നതുമായ ഒരു പരിഹാരമാണ്. **മനുഷ്യരും ജീവജാലങ്ങളും തമ്മിലുള്ള ബന്ധം നിലനിൽക്കുന്ന ഇടങ്ങളിൽ ഭക്ഷണമോ മറ്റു വസ്തുക്കളോ പാഴാവുന്നില്ല.** അന്ധമായ വികസനത്വരയാൽ അത് നശിപ്പിക്കപ്പെടുമ്പോഴാണ് ആധുനിക പരിഹാരങ്ങൾ വേണ്ടി വരുന്നത്.

**തിരക്കാണ് മാലിന്യം സൃഷ്ടിക്കുന്നത്.**

**മാലിന്യം ഒരു വസ്തുവാണ്. ഓരോ വസ്തുവിനും അതിന്റേതായ ഗുണങ്ങളും ദോഷങ്ങളുമുണ്ട്. അത് അറിഞ്ഞ് ഉപയോഗപ്പെടുത്തണം.**

ഗുണവും ദോഷവുമറിയാത്ത വസ്തുക്കൾ വലിച്ചെറിയാതെ സൂക്ഷിക്കുക - ഉത്തരം ലഭിക്കുന്നതുവരെ സൂക്ഷിക്കുന്ന ചോദ്യങ്ങളെപ്പോലെ.

**അസംഘടിതരായ “പെറുക്കി”കൾക്ക് ശരിയായ വേതനവും ആരോഗ്യപരമായ തൊഴിൽസാഹചര്യങ്ങളും ഉറപ്പു വരുത്തണം.**

മാലിന്യപ്രശ്നത്തിന് പരക്കെ അംഗീകരിക്കപ്പെടുന്ന മൂന്ന് “R” പരിഹാരത്തിൽ **തിരസ്കരണം (Refuse)** എന്നതിന് വലിയ ബോധവും നിശ്ചയദാർഢ്യവും ആവശ്യമുണ്ട്. ബദൽമാർഗ്ഗങ്ങൾ ഇല്ലാതെ തിരസ്കരണം സാധ്യമല്ല.

**പുനരുപയോഗം (Reuse)** എന്നത്, സാധാരണക്കാരിൽ നിന്ന് പഠിക്കേണ്ട കലയാണ്.

**പുനർചംക്രമണം (Recycle)** തിരക്കുപിടിക്കുന്നവരുടെ അവസാനപരിഹാരമാണ്.

നമ്മുടെ ലോകം
നമ്മൾ
നിർമ്മിക്കുന്നതാണ്!





ഒരാളെയും ഒരു ആശയത്തെയും
കണ്ണടച്ചു വിശ്വസിക്കരുത്.

**സ്വന്തം അനുഭവങ്ങളും സഹജീവികളുടെ അനുഭവങ്ങളും ചരിത്രവും നമുക്ക് വഴികാട്ടട്ടെ.**

വാക്കുകൾ വിലയിരുത്തുമ്പോൾ പറയുന്ന ആളുടെ
ജീവിതം കൂടി വിലയിരുത്തുന്നത് നന്നായിരിക്കും.
കാരണം

**വാക്കുകൾ നുണ പറയാം, ജീവിതങ്ങൾ ഇല്ല.**

ഇന്നലെകളിൽ നിന്ന് പഠിക്കുക,
നാളെയെക്കുറിച്ച് സ്വപ്നം കാണുക,
ഇന്നിൽ ജീവിക്കുക!!!




**സംഖ്യകളുടെ ആകെത്തുക പൂജ്യം**

ഒരു പോസിറ്റീവ് സംഖ്യക്ക്
ഒരു നെഗറ്റീവ് സംഖ്യയുണ്ട്

അതുപോലെ തന്നെ
നന്മയും തിന്മയും, തെറ്റും ശരിയും.

# സുഖമുണ്ടെങ്കിൽ ദുഖവുമുണ്ട്

സ്വന്തം ജീവിതം തെരഞ്ഞെടുക്കാൻ
കഴിവുള്ള ഏകജീവി - മനുഷ്യൻ

വിവേകത്തോടെ തെരഞ്ഞെടുക്കുക



ഒരു വായു
ഒരു വെള്ളം
ഒരു ഭൂമി

- എല്ലാവർക്കും !!!

ചോദ്യമുണ്ടെങ്കിൽ ഉത്തരവുമുണ്ട്

# ചോദ്യങ്ങൾ ഉണ്ടായിരിക്കുക

പ്രശ്നമുണ്ടെന്ന തിരിച്ചറിവാണ്
പരിഹാരത്തിന്റെ ആദ്യപടി

സ്വയം നീതിപുലർത്തുക
(സത്യസന്ധരായിരിക്കുക)
- ചുറ്റുപാടുകളോടും

പ്രതീക്ഷ ഉണ്ടായിരിക്കുക
ഒന്നും പ്രതീക്ഷിക്കരുത്
എന്തും പ്രതീക്ഷിക്കണം

പ്രാർത്ഥന, കരുണ, ക്ഷമ,
ശ്രദ്ധ, വിനയം, ധൈര്യം,
വിവേകം ഇവരെയെല്ലാം
കൂട്ടുകാരാക്കുക

വാക്കുകളേക്കാൾ
പ്രവർത്തിയെ മാനിക്കുക

പ്രായത്തേക്കാൾ
അറിവിനെ മാനിക്കുക

അധികാരത്തേക്കാൾ
സ്നേഹത്തെ മാനിക്കുക

പറയേണ്ടത് പറയേണ്ടപ്പോൾ
പറയേണ്ടപോലെ പറയുക

ചെയ്യേണ്ടത് ചെയ്യേണ്ടപ്പോൾ
ചെയ്യേണ്ടപോലെ ചെയ്യുക
വേണ്ടത് ചെയ്യുന്നതു പോലെ
പ്രധാനമാണ് വേണ്ടാത്തത്
ചെയ്യാതിരിക്കുന്നതും

ഇപ്പോൾ ചെയ്യേണ്ടത്
ഇപ്പോൾ ചെയ്യുക,
നാളെ ചെയ്യേണ്ടത് നാളെയും

വ്യക്തമായ പ്ലാൻ ഉണ്ടായിരിക്കുക,
നടപ്പിലായയാലും ഇല്ലെങ്കിലും

ചെയ്യാൻ കഴിയാത്ത

കാര്യങ്ങൾ ആലോചിച്ച്,



ചെയ്യാൻ കഴിയുന്നത്

ചെയ്യാതിരിക്കരുത് !!!

# നമ്മൾ ചെയ്യേണ്ടത് നമ്മൾ തന്നെ ചെയ്യണം

ചെയ്യുന്ന കാര്യങ്ങൾ
ആസ്വദിച്ചു ചെയ്യണം
- സ്വയം പീഡനം അരുത്

പരിമിതികളെ സാധ്യതകളാക്കുക

# എതിർപ്പുകളിൽ നിന്നും ഊർജ്ജം ഉൾക്കൊള്ളുക

അവസരങ്ങൾക്കൊത്ത്
ഉയരാനും താഴാനും
കഴിയണം!!!





## എടുത്തുചാട്ടങ്ങൾ ഒഴിവാക്കുക

ലക്ഷ്യം ദൂരെയാണെങ്കിൽ പടിപടിയായി
അവിടെയെത്താനുള്ള വഴികൾ കണ്ടെത്തുക

**ഒറ്റയ്ക്ക് കഴിയാത്തത് കൂട്ടായി ചെയ്യണം**

ജീവിതം
ഒരു ടീംവർക്കാണ്...

സൂപ്പർ സ്റ്റാറാവാൻ ശ്രമിക്കാതെ
അവരവരുടെ റോളുകൾ ഭംഗിയാക്കുക!



തെറ്റുകൾ തിരുത്താൻ എപ്പോഴും
തയ്യാറായിരിക്കുക

**വിനയവും നന്ദിയുമുള്ള
മനുഷ്യരെത്തേടി അറിവെത്തുന്നു**

പുകഴ്ത്തൽ സൂക്ഷിക്കുക,
ഇകഴ്ത്തൽ അവഗണിക്കുക!





**സത്യം കൂടുതൽ ശക്തിയുള്ളതാണ്**

ചെയ്യുന്ന കാര്യത്തിൽ ഉറപ്പുണ്ടെങ്കിൽ
ഉറുമ്പുകളെ ഗുരുവായി സ്വീകരിച്ച്
ജോലി ചെയ്യുക

വാശി വേണ്ട-

നന്നാക്കണം എന്നായാലും!



**തിരക്ക് പിടിക്കരുത്**

സമയമുണ്ടായിരിക്കുക

എപ്പോഴും തയ്യാറായിരിക്കുക

സ്വയം ത്യജിക്കാൻ സന്നദ്ധരായിരിക്കുക
എന്നാൽ അമിതത്യാഗം ആപത്ത്

## അതിവിനയം ആപത്ത്

സ്വയം മറക്കരുത്

ഒരു തീരുമാനമെടുക്കാൻ കഴിയാതെ
കുഴങ്ങിയാൽ കുട്ടികളെ ഓർക്കുക -
അവരെ കുറിച്ചുള്ള ചിന്ത
മുന്നോട്ട് നയിക്കും

കുട്ടികളെപ്പോലെ
നിഷ്കളങ്കരായിരിക്കുക

മുൻവിധികൾ ഇല്ലാതിരിക്കുക

**അനാവശ്യ അറിവുകളിൽ നിന്നും**
**മോചനം നേടുക**

ഇന്നിൽ ജീവിക്കുന്ന കല പ്രകൃതിയിൽ നിന്നും
പ്രകൃതിയോടടുത്തു നിൽക്കുന്ന
കുട്ടികളിൽ നിന്നും
സാധാരണക്കാരിൽ നിന്നും പഠിക്കുക

**ഒരു പുഴയേയും പുല്ലിനെയും**
**കാറ്റിനെയും ഒക്കെ ഗുരുവായി കാണാം**

**ദഹിക്കാത്ത ഭക്ഷണം പോലെ**
**ദഹിക്കാത്ത അറിവുകൾ ഭാരമാണ്**

അറിവുകൾ അനുഭവങ്ങളിലൂടെ
സ്വാംശീകരിക്കുമ്പോഴാണ്
ദഹിച്ച് തിരിച്ചറിവുകളാകുന്നത്

അധികം അറിവില്ലെങ്കിലും
ഉള്ള അറിവ്
നമുക്കും സമൂഹത്തിനും
ഉപകാരപ്പെടണം!!!



**പ്രശ്നങ്ങളിൽ നിന്ന്, ജീവിതത്തിൽ നിന്ന് ഒളിച്ചോടരുത്.**
**സമൂഹത്തിനോടുള്ള ഉത്തരവാദിത്തങ്ങൾ നിറവേറ്റുക.**

ചിന്തിക്കാനും പ്രവർത്തിക്കാനും കഴിയുന്നത് ഭാഗ്യമാണ്.
അത് ഇല്ലാത്തവർക്ക് വേണ്ടി പങ്കു വെയ്ക്കുക.

**പ്രശ്നങ്ങളിൽ നിന്നും ഒളിച്ചോടാൻ സഹായിക്കുന്ന**
**താത്കാലിക "പരിഹാരങ്ങൾ" ശീലമാക്കരുത്.**
(മദ്യം, മയക്കുമരുന്ന്, തുടങ്ങി കല പോലും)

**പ്രശ്നങ്ങളുടെ യഥാർത്ഥകാരണം കണ്ടെത്തി തിരുത്തുക.**

## ശരിയായി ജീവിക്കുക

വികാരങ്ങളെക്കാൾ
വിവേകം നയിക്കട്ടെ!



ആകാശത്തെ പറവകളെപ്പോലെ വിതയ്ക്കാതെയും
കൊയ്യാതെയും "ഒന്നും ചെയ്യാത്ത" ജീവിതം
ദൈവികമാണെങ്കിലും (പൂജ്യം)

**വിശപ്പും വിശപ്പില്ലായ്മയും നല്ലതും ചീത്തയും വ്യത്യാസമുള്ള ഓരോ മനുഷ്യരും അവരവരുടെ മനസ്സാക്ഷികൾക്കൊത്ത് പ്രവർത്തിക്കേണ്ടതാണ്.**

പ്രവർത്തിക്കേണ്ടവർ ധ്യാനിച്ചിരിക്കുന്നതും
സംസാരിക്കേണ്ടവർ മൗനം പാലിക്കുന്നതും തെറ്റാണ്.

**മനുഷ്യരുടെ തെറ്റായ ഇടപെടലുകൾ ശരിയാക്കാനുള്ള കടമ അവർക്കുണ്ട്.**

**തെറ്റും ശരിയും ആപേക്ഷികമാണ്.
ഒരാളുടെ ശരി മറ്റൊരാൾക്ക് തെറ്റാവാം.**

എന്നാൽ ബലാൽസംഗം തെറ്റാണ് എന്ന് പറയാം,
ആതു പോലെ പ്രകൃതി (സ്വയം) ചൂഷണവും.

**നമ്മുടെ ശരികൾക്കു വേണ്ടി നമ്മൾ നിലകൊള്ളുക.**

എന്നാൽ എപ്പോഴും സ്വയം വിമർശനത്തിനും
തിരുത്തലിനും തയ്യാറായിരിക്കണം.

**തെറ്റുകളെ വെറുക്കരുത്, തെറ്റുകാരെയും.**

തെറ്റുകൾ തിരുത്തുക.

**തെറ്റുകൾ തിരുത്താൻ കഴിയില്ലെങ്കിൽ നിസ്സഹകരിക്കുക.**

സ്വയം മാറി നിൽക്കുകയെങ്കിലും ചെയ്യുക.

**തെറ്റുകളെ എതിർക്കുന്നതിനേക്കാൾ ശരികളെക്കൊണ്ട് മറികടക്കുക.**

മനുഷ്യർക്ക് തെറ്റു പറ്റാം.
**തെറ്റുപറ്റുന്നത് തെറ്റല്ല,**
**തിരുത്താതിരിക്കുന്നത് ആണ്.**

**മനുഷ്യർ തെറ്റു ചെയ്യുന്നതിൽ**
**സാഹചര്യങ്ങൾക്കുള്ള പങ്കു വലുതാണ്.**

അത്തരം സാഹചര്യങ്ങൾ തിരിച്ചറിഞ്ഞ് തിരുത്തുന്നതാണ്
ശിക്ഷിക്കുന്നതിനേക്കാൾ നല്ലത്.
എന്നാൽ ബോധം നഷ്ടമായ മനുഷ്യരെ ബോധത്തിലേക്ക്
കൊണ്ടു വരാനുള്ള നടപടികളും ആവശ്യമാണ്.

**ബഹുജനം പലവിധം എന്ന ബോധത്തിൽ വേണം ഒരു പുതിയ കാര്യം അവർക്കു മുന്നിൽ അവതരിപ്പിക്കാൻ.**

കാരണം അവരുടെ ബോധതലങ്ങൾ പലതാണ്, ജീവിതസാഹചര്യങ്ങളും.

ശരി-തെറ്റുകൾ
നിർണ്ണയിക്കുമ്പോൾ
ശീലങ്ങളെ സൂക്ഷിക്കുക!!!

മതം, ആചാരങ്ങൾ, വേഷം, ഭക്ഷണം, ഭാഷ, എഴുത്ത്, വായന, സമയം, ജോലി, വൈദ്യുതി, തെരഞ്ഞെടുപ്പ് രാഷ്ട്രീയം, വെള്ളത്തിൽ മുള്ളുന്നത്, ചെരിപ്പ്, മുടിവെട്ടുന്നത്... എല്ലാം പരിശോധിക്കുക.

**നമ്മൾ നെഗറ്റീവ് എന്ന് കരുതുന്നത്
ജീവന് നെഗറ്റീവ് ആവണമെന്നില്ല.**

കോവിഡ്, പ്രളയം തുടങ്ങിയ പ്രശ്നങ്ങളെല്ലാം
തെറ്റുതിരുത്താനുള്ള അവസരങ്ങളാണ്.




സൈക്കിൾ പരിസ്ഥിതിപ്രവർത്തകരുടെ ഇഷ്ടപ്പെട്ട വാഹനമാണ്.
എന്നാൽ അതിലും നല്ലതാണ് പദയാത്ര.
സോളാർ നല്ലതാണ്. പക്ഷെ ഒരു പച്ചില അതിനേക്കാൾ നല്ലതാണ്.

**അടിയുറച്ച തെറ്റിധാരണകൾ തിരുത്തുക.**
**പുതിയ തെറ്റിധാരണകൾ സൂക്ഷിക്കുക.**

വെളിച്ചമേ നയിച്ചാലും എന്നതിലെ വെളിച്ചം ജ്ഞാനമാണ്.
അതറിയാതെ ഇരുട്ടിനെ ഭയക്കരുത്.

**വെള്ളത്തിന്റെ നിറമാണ് വെളുപ്പ്, പാലിന്റെയല്ല.**

ചൂൽ സൂക്ഷിക്കുക - അത് എല്ലാം കൂടി മിക്സ് ചെയ്യുന്നു,
പെറുക്കിയെടുക്കുന്നതാണ് നല്ലത്.

**ഇലകൾ വൃത്തികേടല്ല. നഗ്നമായ മണ്ണ് പച്ചപുതപ്പിക്കുന്നത്
പ്രകൃതിയുടെ വഴി. മാർബിളാക്കുന്നത് മനുഷ്യരുടെയും.**

രാമനെയും കൃഷ്ണനെയും ‘വെള്ള’ക്കാരാക്കുന്ന സീരിയലുകൾ,
ചിത്രങ്ങൾ എന്നിവ ശ്രദ്ധിക്കുക.

വളഞ്ഞ വഴികളിലൂടെയാണ് പുഴ ഒഴുകുന്നത്.
ഉയരങ്ങൾക്കൊപ്പം താഴ്ചകളും പ്രകൃതിയിൽ ഒരുപോലെ പ്രധാനമാണ്.

ഇരുട്ടും വെളിച്ചവും,
സുഖവും ദുഃഖവും,
ബാലൻസാണ് സത്യം!



“മനസ്സ് നന്നാവട്ടെ...” എന്ന മനോഹരഗാനം എൻ എസ് എസ് ക്യാമ്പുകളിൽ ആവർത്തിച്ചു പാടുന്നതാണ്. എന്നാൽ മനസ്സിനൊപ്പം പ്രവർത്തിയും നന്നാവണം എന്നത് മറന്നുപോകരുത്.

നണകളേക്കാൾ കരുതേണ്ടത്

സത്യത്തിന്റെ

മുഖംമൂടികളെയാണ്!!!



## പ്രശ്നങ്ങളേക്കാൾ കരുതേണ്ടത് തെറ്റായ പരിഹാരങ്ങളെയാണ്.

“പേപ്പർ കപ്പ്” പേപ്പർ അല്ല. “മിട്ടായിക്കടലാസ്” കടലാസ് അല്ല. “ഗ്രീൻ മെട്രോ” ഗ്രീൻ അല്ല. ബി ജെ പിയുടെ “ഹിന്ദുത്വം” ഹിന്ദുത്വം അല്ല. “ഗാന്ധിസം”, “കമ്മ്യൂണിസം”, “ജനാധിപത്യം”, “നിലനിൽക്കുന്ന വികസനം” - ഇതൊക്കെ ചിന്തിക്കുക. പറയുന്നതും ചെയ്യുന്നതും പരിശോധിക്കുക. സ്വർഗ്ഗത്തിലേക്കു നയിക്കും എന്ന് വിശ്വസിക്കുന്ന മതം തെറ്റായിരിക്കാം. തെറ്റായ വഴിയിൽ “ശരി” എന്ന ബോർഡു വച്ചതാണധികവും.

**ചീത്ത കാണരുത്, കേൾക്കരുത്, പറയരുത്**
**എന്ന ആശയത്തെ സൂക്ഷിക്കുക.**
(ഗാന്ധിയുടെ മൂന്ന് കുരങ്ങന്മാർ)

**നല്ലതും ചീത്തയും കാണണം, കേൾക്കണം, പറയണം.**
നല്ലത് പ്രോത്സാഹിപ്പിക്കണം, ചീത്തത് പ്രതിരോധിക്കണം.

കാണണം,
കേൾക്കണം,
പറയണം,
പ്രവർത്തിക്കണം!!!



* എന്ത് കാണുന്നു?



a. പകുതി നിറഞ്ഞ ഗ്ലാസ്
b. പകുതി ഒഴിഞ്ഞ ഗ്ലാസ്
c. അര ഗ്ലാസ് വെള്ളം

കാഴ്ച്ചപ്പാടാണ് കാഴ്ച്ച നിർണ്ണയിക്കുന്നത്
സത്യം സത്യമായി കാണുക

**“സംഭവിച്ചതും സംഭവിച്ചുകൊണ്ടിരിക്കുന്നതും സംഭവിക്കാനിരിക്കുന്നതും നല്ലതിന്” എന്ന് ഭഗവദ്ഗീതാസാരമായി കരുതുന്നത് സൂക്ഷിക്കുക.**

അത് പ്രവർത്തിക്കേണ്ട മനുഷ്യരെ മടിയരാക്കുന്നു, അടിമകളും.

ഒടുവിൽ യുദ്ധത്തിലേക്ക് നയിക്കുന്നു.

**അന്ത്യവിധിയിലും ദൈവത്തിലും വിശ്വസിക്കുന്നവർ ആ ദൈവപാത അഹിംസയാണെന്ന് തിരിച്ചറിഞ്ഞാൽ ഭൂമി സ്വർഗ്ഗമാകും. സത്യവിശ്വാസികളുടെ സത്യവും അങ്ങനെ തന്നെ.**

നമ്മുടെ ഇന്നത്തെ പ്രവർത്തികളാണ് നാളെയെ നിർണ്ണയിക്കുന്നത്.




സ്വർഗ്ഗവും നരകവും ഭൂമിയിൽ തന്നെയാണ്.

**ഭാഷാപ്രയോഗങ്ങളെ സൂക്ഷിക്കുക.**
**മൊഴിമാറ്റങ്ങളിൽ മാറുന്ന അർത്ഥങ്ങളെയും.**

ലിംഗാതീതനെന്ന് പറയുന്ന അല്ലാഹുവിനെ “അവൻ സർവശക്തൻ” എന്ന് പറയുമ്പോൾ അറിയാതെ അത് പുല്ലിംഗമായിത്തീരുന്നു. “മനുഷ്യൻ” എന്ന പദവും പുല്ലിംഗമായിരിക്കുന്നു.

അധ്വാനം മഹത്തരമാണ്. പക്ഷെ,
ഒരു സ്വർഗ്ഗത്തിലെ അധ്വാനം അതിനെ നരകമാക്കും.

**കൃഷി നല്ലതാണ്,**
**എന്നാൽ ഒരു കാട് അതിനേക്കാൾ മഹത്തരമാണ്.**

അത്തരം ഇടങ്ങളിൽ “ചെയ്യുന്നത്” ചെകുത്താനാണ്.
ഒന്നും “ചെയ്യാതെ” ജീവിക്കുന്നതാണ് അവിടെ ശരി.

**സമത്വം എന്നത് എല്ലാം ഒന്നാക്കലെല്ല.**

എല്ലാവരും ഒരുപോലെയല്ല.

ഓരോരുത്തർക്കും ആവശ്യമായത് ലഭിക്കുന്നതാണ് നീതി.

**വൈവിധ്യമാണ് സൗന്ദര്യം, ആരോഗ്യം.**

**സ്വന്തം കാൽക്കീഴിലെ മണ്ണുമറന്ന് ദേശീയത പറയുന്നത് സൂക്ഷിക്കുക.**

പ്രപഞ്ചമാതാവാണ് ഭാരതമാതാവിനെക്കാൾ വലുത്.

**സാമ്പത്തിക അസമത്വം സൃഷ്ടിക്കുന്ന സാമൂഹ്യ അന്തരീക്ഷം സൂക്ഷിക്കുക.**

ഒറ്റയ്ക്ക് വലിയ ശമ്പളങ്ങൾ നൽകുന്ന ജോലികൾ പുത്തൻ ജന്മിത്തം സൃഷ്ടിക്കുന്നു.

ജനങ്ങളെ ശരിയായ വഴിക്കു
നയിക്കേണ്ട ഗുരുക്കൾ
ആശ്രിതവത്സലരായ
ദൈവങ്ങളാവുന്നത് സൂക്ഷിക്കുക

ഇല്ലാത്ത തുല്യത ഉണ്ടെന്നു ഭാവിക്കുന്ന ബന്ധങ്ങൾ സൂക്ഷിക്കുക.
അത് ചൂഷണങ്ങൾക്ക് വഴിവെയ്ക്കും.

**മൂല്യങ്ങളില്ലാത്ത സ്വാതന്ത്ര്യം സൂക്ഷിക്കുക.**

**അവരവരുടെ സുഖം മാത്രം തേടി ജീവിക്കുന്ന കൂട്ടായ്മകളെയും പുതുഗുരുക്കളെയും സൂക്ഷിക്കുക.**

നമ്മുടെ സുഖം കഴിഞ്ഞാൽ
അയൽക്കാരന്റെ സുഖം ഉറപ്പു വരുത്തുക.

**പരസ്പരം മത്സരിക്കാനും “വ്യത്യസ്തരാവാനും” പഠിപ്പിക്കുന്ന വ്യക്തിത്വവികസന ക്ലാസുകൾ സൂക്ഷിക്കുക.**

അത് അങ്ങേയറ്റം വിഡ്ഢിത്തമാണ്. “വ്യത്യസ്തത”യേക്കാൾ ആവശ്യം “വേണ്ടതു ചെയ്യൽ” ആണ്.

വ്യത്യസ്തതരാവാൻ വേണ്ടി വ്യത്യസ്തരാവരുത്.
**ഓരോരുത്തരും അവരവരായിരുന്നാൽ വ്യത്യസ്തത താനേ വരും.**

**മായാലോകങ്ങളിൽ നിന്നും മുക്തരാവുക.**

ടെക്നോളജി നമ്മെ നിയന്ത്രിക്കുന്ന അവസ്ഥ മാറ്റി
അതിനെ നിയന്ത്രിക്കാൻ പഠിക്കുക.

## വാക്കുകളിൽ പിടിച്ച് തർക്കിക്കാതിരിക്കുക

ഒരേ വാക്കിന് ദേശ-കാല-സ്വര-സാഹചര്യ ഭേദങ്ങൾക്കനുസരിച്ച് അർത്ഥവ്യത്യാസം വരാം. മൊഴിമാറ്റത്തിലും അർത്ഥവ്യത്യാസങ്ങൾ വരാം.

പാത്രമറിഞ്ഞേ "ഭിക്ഷ" നൽകാവൂ

## അനാവശ്യസംസാരങ്ങൾ ഒഴിവാക്കുക

ആവശ്യത്തിന് സംസാരിക്കാൻ ഊർജ്ജം സംഭരിക്കുക

മനുഷ്യരെ വിശ്വസിക്കുക,
പക്ഷേ,
മനുഷ്യരെ യന്ത്രങ്ങളാക്കുന്ന
വ്യവസ്ഥിതി സൂക്ഷിക്കുക!



ലക്ഷ്യത്തോടൊപ്പം
മാർഗ്ഗവും പ്രധാനമാണ്

മരണത്തെ ഭയക്കരുത്
സത്യമായിരിക്കുക

മലപ്പുറത്ത അദ്ധ്യാപകരായി ജോലി ചെയ്തിരുന്ന തൃശൂർ കണിമംഗലം വട്ടപ്പിന്നി സ്വദേശികളായ സുകുമാരൻ - പുഷ്പാർജിനി ദമ്പതികളുടെ മകനായി 1978 ജൂൺ രണ്ടാം തിയ്യതിയാണ് ഞാൻ ജനിക്കുന്നത്. ആദ്യകുഞ്ഞിന്റെ ജനനശേഷം വേറിട്ടു താമസിച്ചിരുന്ന അവർ രണ്ടാമതും ഒരുമിച്ചതു കൊണ്ടാണ് ഞാൻ ജനിച്ചത്. വീടിനടുത്തുതന്നെ ഉണ്ടായിരുന്ന “കസ്തൂർബാ കേന്ദ്ര”ത്തിൽ നിന്നും കസ്തൂർബായുടെയും ഗാന്ധിയുടെയും ഭക്തിയുടെയും മാർഗ്ഗങ്ങളിൽ വളർന്ന അമ്മയും കമ്മ്യൂണിസ്റ്റുകാരനായ അച്ഛനും തമ്മിലുള്ള ബന്ധം തുടർന്നങ്ങോട്ട് വലിയ കുഴപ്പമൊന്നുമില്ലാതെ പോയി എങ്കിലും ഞങ്ങൾ കുട്ടികളെ സംബന്ധിച്ച് എങ്ങനെയാവണം ഒരു ദമ്പതിമാർ എന്നതിനേക്കാൾ എങ്ങനെയാവരുത് ഒരു ദമ്പതിമാർ എന്നതിന്റെ ഉദാഹരണമായിരുന്നു അവർ. ഏഴുമക്കളിൽ ഏറ്റവും മൂത്തയാൾ ആയിരുന്ന അമ്മ ആ ഉത്തരവാദിത്തം കൊണ്ടാണ് ബന്ധം തുടരാൻ സമ്മതിച്ചതത്രേ.

ഏതായാലും സ്കൂളിൽ പഠിക്കുമ്പോൾ നല്ല ഓട്ടക്കാരി ആയിരുന്നതിനാൽ പറക്കും പറവ എന്നറിയപ്പെട്ടിരുന്ന എന്റെ അമ്മയുടെ ആരോഗ്യം കുറഞ്ഞുകൊണ്ടിരിക്കുന്ന ഒരു കാഴ്ചയാണ് കുട്ടിക്കാലം മുതൽ ഞങ്ങൾ കണ്ടിരുന്നത്. ഒരു അനിയത്തി ഉണ്ടാവാൻ ഏറെ ആഗ്രഹിച്ചിരുന്ന എന്നെ നിരാശനാക്കി എന്നോടുകൂടെ പ്രസവം നിർത്തിയതായിരുന്നു ആ അനാരോഗ്യങ്ങളുടെ തുടക്കം.അമ്മയുടെ അനാരോഗ്യത്തോടൊപ്പം എന്റെയും ആരോഗ്യം മോശമായിരുന്നു. എനിക്ക് വില്ലനായി വന്നത് ചെറുപ്പത്തിൽ അധികകാലം ബാല ടി ബി മരുന്ന് തന്ന നാട്ടിലെ പ്രമുഖ ഡോക്ടറായിരുന്നു. ആധുനിക വൈദ്യശാസ്ത്രത്തോട് എനിക്ക് വലിയ മമത ഒന്നും ഇല്ലാതിരിക്കാൻ ചെറുപ്പം മുതലുള്ള ഈ അനുഭവങ്ങൾ കാരണമായി.

“ചേട്ടന്റെ വാലിൽ കെട്ടാൻ കൊള്ളുമോടാ, നിന്നെ?” - എന്നെക്കാൾ രണ്ടു വയസ്സു മാത്രം മൂപ്പുള്ള, നന്നായി പഠിച്ചിരുന്ന ചേട്ടനുമായി താരതമ്യം ചെയ്യുക എന്ന മഹനീയപാതകം ചെയ്തത് സ്കൂളിലെ ഒരു ടീച്ചറാണ്. ഓരോ കുട്ടിയും വ്യത്യസ്തരാണെന്നും അവരുടെ കഴിവുകൾക്കനുസരിച്ചാണ് അവർ വളരേണ്ടത് എന്നുമുള്ള അടിസ്ഥാനവിവരം പോലുമില്ലാതിരുന്ന ആ ടീച്ചറുടെ ചോദ്യം പക്ഷെ എന്നെ പിൽക്കാലത്ത് എഞ്ചിനീയറിംഗ് എന്താണെന്നറിയാതെ നാലുവർഷം എഞ്ചിനീയറിംഗ് കോളേജിൽ തുലയ്ക്കുന്നതിന് കാരണമാക്കി - ആ കാലയളവു കൊണ്ട് മറ്റു വിലയേറിയ പാഠങ്ങൾ പലതും ഞാൻ പഠിച്ചുവെങ്കിലും. കൗമാരകാലത്ത് ഒരു കുട്ടിയ്ക്ക് സ്വാഭാവികമായി ഉണ്ടാകാവുന്ന സംശയങ്ങൾക്കൊന്നും സഹപാഠികളിൽ നിന്നുള്ള മുറി അറിവുകളല്ലാതെ മറ്റൊരു നിവൃത്തി ഇല്ലാത്ത അവസ്ഥ ഇന്നും തുടരുന്നത് ദൗർഭാഗ്യകരമാണ്.

റാഗിംഗ് എന്ന ആദ്യ അനുഭവം മുതൽ കൃത്യമായ ലക്ഷ്യമൊന്നുമില്ലാതെയും കലാപരമായ കഴിവുകൾ തെളിയിച്ചും ചെലവിട്ട ആ നാലു വർഷങ്ങൾ കഴിയുന്ന ദിവസമാണ് ഇത്രയും കാലം പഠിച്ച സിവിൽ എഞ്ചിനീയറിംഗ് എന്തായിരുന്നു എന്നൊരു ധാരണ എനിക്ക് ലഭിച്ചത്. എന്നെപ്പോലെ എന്തിനോ വേണ്ടി പഠിച്ചു പാസായവർ തന്നെ അടുത്ത വർഷം അദ്ധ്യാപകരായി വേഷം കെട്ടുന്നതു കൊണ്ടാണോ വിഷയത്തിൽ അറിവുള്ളവർക്കും കുട്ടികളെ മനസ്സിലാക്കി പഠിപ്പിക്കാൻ അറിയാത്തതു കൊണ്ടാണോ അതുമല്ല, സിലബസ് എന്ന ചട്ടകൂടാണോ ഈ സ്ഥിതിയ്ക്ക് കാരണം എന്ന് പൊതുസമൂഹം അന്വേഷിക്കേണ്ടതാണ്. കുട്ടികൾ ശരിയായ അഭിരുചിയോടെ മാത്രം പ്രൊഫഷണൽ പഠനം തിരഞ്ഞെടുക്കണം എന്ന് പറയാമെങ്കിലും സമൂഹത്തിൽ നിലയും വിലയുമുള്ള ജോലികൾ ലക്ഷ്യമിടുന്ന രക്ഷിതാക്കളാണ് പലപ്പോഴും ആ ജോലി ചെയ്യുക എന്നതിനാൽ അതത്ര എളുപ്പല്ല.

അഥവാ അഭിരുചി ഇല്ലാതെ ഒരു വിദ്യർത്ഥി എത്തിച്ചേർന്നാൽത്തന്നെ, അവരിൽ ഒരു മിനിമം താത്പര്യം ജനിപ്പിക്കാനും അദ്ധ്യാപകർക്ക് കഴിയേണ്ടതുണ്ട്. വിദ്യാഭ്യാസരംഗത്ത് ഉണ്ടാവേണ്ട മാറ്റങ്ങളെക്കുറിച്ച് ആലോചിക്കുന്നവർക്ക് വേണ്ടി എഴുതിയതാണ്. എന്തായാലും "ഇങ്ങനെയല്ല ജീവിക്കേണ്ടത്" എന്ന് മനസ്സിലാക്കി, എങ്ങനെ ജീവിക്കണം എന്നന്വേഷിച്ചു തുടങ്ങുന്ന ഒരു കലാകാരനായാണ് ഞാൻ അവിടം വിടുന്നത് എന്നു പറയാം.

പരീക്ഷകളുടെ വഴി മാത്രമറിയാവുന്ന ഒരു പഠിപ്പിസ്റ്റായിരുന്നതിനാൽ പൂനെ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിലെ പരീക്ഷ പാസാവാതെ സിനിമാമോഹം ഉപേക്ഷിച്ച് നാട്ടിൽ ചെറിയ ജോലികളുമായി നടക്കുന്ന കാലത്താണ് എന്റെ ജീവിതത്തിലെ ഒന്നാമത്തെ വഴിത്തിരിവുണ്ടാവുന്നത്. ഏറെക്കാലമായി ഞാൻ അന്വേഷിച്ചിരുന്ന ചോദ്യത്തിന് (എങ്ങനെ ജീവിക്കണം?), ആദ്യമായി ഫലപ്രദമായ ഉത്തരം കിട്ടി- "സുന്ദരമായി ജീവിക്കുക".

മുമ്പും ഉത്തരങ്ങൾ പലതും കേൾക്കാഞ്ഞിട്ടും വായിക്കാഞ്ഞിട്ടുമല്ല, അക്ഷരങ്ങൾ നുണ പറയുമെന്നതിനാൽ അത് ഉപയോഗിക്കുന്നവരുടെ ജീവിതങ്ങൾ കൂടി ചേർത്തുവെച്ചാണ് ഞാൻ ആ വാക്കുകളെ വിലയിരുത്തിയിരുന്നത്. പറയുന്ന കാര്യങ്ങൾ പ്രായോഗികമാണോ എന്ന് സ്വന്തം ജീവിതത്തിൽ പരീക്ഷിച്ചു വിജയിച്ചതിനു ശേഷം വിശ്വസിക്കുക എന്നതായിരുന്നു എന്റെ രീതി. വാക്കുകളും ജീവിതവും തമ്മിലുള്ള ചേർച്ചകൊണ്ട് ഗാന്ധി പ്രിയപ്പെട്ട ഒരാളായിരുന്നെങ്കിലും ഗാന്ധിയന്മാർ എന്ന പേരിൽ കണ്ടിരുന്ന ഒരാളുടെ ജീവിതവും ലൗകികവിരക്തരെന്നു കരുതപ്പെടുന്ന സന്യാസിമാരുടെ ജീവിതങ്ങളും എന്നെ ആകർഷിച്ചിരുന്നില്ല. സത്യസന്ധതയെക്കുറിച്ച് വാതോരാതെ പറയുന്നവർ പലരും പല മുഖംമൂടികൾ അണിയുന്നതായി തോന്നി. മതങ്ങളെയും ഇസങ്ങളെയും വിലയിരുത്തിയിരുന്നത് അതിനെ പിന്തുടരുന്നവരുടെ ജീവിതങ്ങൾ നിരീക്ഷിച്ചായിരുന്നു എന്നതിനാൽ അവയിലെ വലിയ ആശയങ്ങൾക്ക് എന്നെ സ്വാധീനിക്കാനായില്ല.

അപ്പോഴാണ് ആ ഉത്തരം - സുന്ദരമായി ജീവിക്കുക - പറയുന്നതിനൊപ്പം പ്രവർത്തിയിലുമുള്ള ജീവിതത്തോടെ ഞാൻ കണ്ടെത്തിയത്. മലപ്പുറം ജില്ലയിൽ വിദ്യാഭ്യാസ ഡയറക്ടറായിരുന്ന ശ്രീ ബഷീർ മാഷുടെ ജീവിതമായിരുന്നു അത്. പ്രകൃതിജീവനം എന്നറിയപ്പെട്ട ആ ജീവിതപദ്ധതി പ്രകൃതിയോട് പരമാവധി ഇണങ്ങിയുള്ള ഒരു ജീവിതവും ഭക്ഷണരീതികളുമാണ് നിഷ്കർഷിച്ചിരുന്നത്. ഭൂമിയിൽ മനുഷ്യൻ മാത്രമാണ് വേവിച്ച ഭക്ഷണം കഴിക്കുന്ന ജീവി. മനുഷ്യന്റെ പ്രശ്നങ്ങൾക്ക് കാരണവും മറ്റൊന്നല്ല - ഈ ലളിതമായ സത്യം ഉൾക്കൊള്ളാൻ സത്യാന്വേഷിയായ ആ ചെറുപ്പകാരന് ഒട്ടും താമസമുണ്ടായില്ല, അത്തരം ജീവിതരീതി സ്വാഭാവിക പ്രകൃതത്തിലേക്ക് മനുഷ്യരെ നയിക്കും എന്നതിനാൽ രോഗമുക്തിയും സ്വാഭാവികമായി നടക്കും എന്ന ചിന്ത കൂടി ചേർന്നതോടെ ഒൻപതാം ക്ലാസു മുതൽ കഴിച്ചു വന്നിരുന്ന ഹൃദയരോഗത്തിന്റെ മരുന്നുകൾ നാൽപ്പതു ദിവസത്തെ പ്രകൃതിജീവനത്തിലൂടെ ഞാൻ ഉപേക്ഷിച്ചു.

മണ്ണാർക്കാട്ടെ കുന്തിപ്പുഴയോട് ചേർന്നുകിടന്ന "സുജീവന"ത്തിൽ തുടങ്ങിയ ആ യാത്രയിൽ എന്നോടൊപ്പം എന്റെ അമ്മയുമുണ്ടായിരുന്നു. പതിറ്റാണ്ടുകളോളം പഴകിയ അസുഖങ്ങൾ കുറയാനും മരുന്നുകൾ ക്രമേണ ഉപേക്ഷിക്കുവാനും അമ്മയ്ക്ക് കഴിഞ്ഞു. എന്നാൽ മനുഷ്യർ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത് എന്ന ബൈബിൾ വചനം ഞാൻ വളരെ വേഗം തിരിച്ചറിഞ്ഞു. ജോലിക്കായി ബോംബെയിൽ പോയ എനിക്ക് പ്രകൃതിജീവനം പിന്തുടരുക എന്നത് എളുപ്പമായിരുന്നില്ല. അല്പം ലോകപരിചയം നേടാനും അന്ന് ബോംബെ ഐ ഐ ടിയിൽ റിസർച്ചിനു ചേർന്നിരുന്ന ചേട്ടന്റെ കൂടെ വാരാന്ത്യങ്ങൾ ചെലവിടാനും അവസരം ലഭിച്ച ആ കാലത്താണ് ഡിസൈൻ പഠനത്തിനായുള്ള "സീഡ്" എന്ന എൻട്രൻസ് പരീക്ഷ നല്ല റാങ്കോടു കൂടെ ഞാൻ പാസാകുന്നത്. ഡൽഹി ഐ ഐ ടിയിൽ സ്കോളർഷിപ്പോടെ പഠനം തുടങ്ങിയ ഞാൻ ആദ്യം പരതിയത് ഗാന്ധിയന്മാരായ ആരെയെങ്കിലും പരിചയപ്പെടാൻ കഴിയുമോ എന്നാണ്.

ആ അന്വേഷണം എന്നെ എത്തിച്ചത് അജയ് സഹായ് എന്ന സുഹൃത്തിലേക്കും അദ്ദേഹത്തിലൂടെ പുതിയ കാലത്തിന് അനുയോജ്യമായ ഒരു ചർക്കയുടെ രൂപകല്പനയിലേക്കുമാണ്. ക്ലാസിലെ ഒന്നാം സ്ഥാനക്കാരിൽ ഒരാളായിരുന്നിട്ടും അതല്ല ഞാൻ ലക്ഷ്യമിട്ടിരുന്ന "സുന്ദരമായ ജീവിതം" എന്ന ബോധം എന്നെ അലട്ടിക്കൊണ്ടിരുന്നു. കോളേജിലെ പരസ്പരമത്സരവും നഗരത്തിലെ മാലിന്യം സൃഷ്ടിക്കുന്ന വികസനവുമെല്ലാം ഗാന്ധിയുടേതായ വികേന്ദ്രീകൃതവികസനത്തിലേക്കും നിലനിൽക്കുന്ന വികസനത്തിലേക്കും എന്നെ നയിച്ചിരുന്ന അക്കാലത്തു തന്നെ വായിക്കാനിടയായ "ഒറ്റവൈക്കോൽ വിപ്ലവം" എന്ന പുസ്തകം, ഒന്നും ചെയ്യാത്ത കൃഷിയുടെ മാഹാത്മ്യം വിളിച്ചോതുക കൂടി ചെയ്തപ്പോൾ ഐ ഐ ടി പഠനം പാതിവഴിയിൽ ഉപേക്ഷിച്ച് കാട്ടുജീവിതം നയിക്കാനായി ഞാൻ നാട്ടിലേക്ക് വണ്ടികയറി.

എന്നാൽ നാട്ടിലെത്തിയപ്പോഴാണ് ഞാൻ അന്വേഷിച്ച, വസ്ത്രം പോലുമില്ലാതെ സ്വതന്ത്രമായ കാട്ടുജീവിതം ഒരു ‘ഉട്ടോപ്പ്യ’ ആണെന്ന തിരിച്ചറിവ് എനിക്കുണ്ടാവുന്നത്. യാഥാർഥ്യബോധത്തോടെ ഐ ഐ ടി പഠനം പൂർത്തിയാക്കാൻ തിരികെ വണ്ടി കയറിയപ്പോൾ അമ്മയും എന്റെ ഒപ്പമുണ്ടായിരുന്നു. മകന് വട്ടാണെന്ന് ആരോ അഭ്യുദയകാംക്ഷികൾ ധരിപ്പിച്ചതോ അതോ വീട്ടിലെ ജയിൽസമാനമായ അന്തരീക്ഷത്തിൽ നിന്ന് മോചനം ആഗ്രഹിച്ചതോ, എന്തായാലും ആറുമാസത്തോളം കാലം അമ്മ എന്നോടൊപ്പം ഐ ഐ ടിയിലെ ശുദ്ധവായു ശ്വസിച്ചാണ് മടങ്ങിയത്.

ഐ ഐ ടിയിലെ എന്റെ രണ്ടാം വരവ് ഒരിക്കലും പഴയതു പോലെയായിരുന്നില്ല. എല്ലാവരും പുതിയ ഉൽപ്പന്നങ്ങൾ (product) ഡിസൈൻ ചെയ്തപ്പോൾ മനുഷ്യൻ എന്ന 'ഉൽപ്പന്ന'ത്തെ ഞാൻ പഠനവിഷയമാക്കി. റൂറൽ ഡെവലപ്മെന്റിനേക്കാൾ നമുക്ക് വേണ്ടത് അർബൻ ഡെവലപ്മെന്റാണ് എന്ന് തിയറിയുണ്ടാക്കി.

ഗാന്ധിയെ ഒരു കമ്പനി (company) എന്ന നിലയിൽ സമീപിക്കാനും തണുപ്പുകാലത്തും ഒറ്റമുണ്ടു ധരിച്ച് ചെരിപ്പില്ലാതെ നടക്കാനുമെല്ലാം എനിക്ക് തുണയായത് ഡിപ്പാർട്മെന്റ് ഹെഡും ഗൈഡുമായിരുന്ന ശ്രീ ദാസ് സാറാണ്. സംസ്കാരങ്ങൾ ഡിസൈനിൽ ചെലുത്തുന്ന സ്വാധീനത്തെ കുറിച്ച് സംസാരിച്ചിരുന്ന, അദ്ദേഹമായിരുന്നു ഞങ്ങളുടെ ഐ ഐ ടി പഠനകാലം സാർത്ഥകമാക്കിയത്.

കൂട്ടുകാരോട് മത്സരിക്കുന്ന കാമ്പസ് ഇന്റർവ്യൂയിലോ മറ്റേതെങ്കിലും ജോലി ചന്തയിലോ ഞാൻ മുഖം കൊടുത്തില്ല. ദാസ് സാർ തന്നെ നിർദ്ദേശിച്ച ഒരു പ്രോജക്റ്റിന്റെ ഭാഗമായി മഹാരാഷ്ട്രയിലെ വർദ്ധയിൽ അല്പകാലം ജോലി നോക്കിയെങ്കിലും ജീവിതാനുഭവങ്ങളുടെ അഭാവവും അധികാരസ്ഥാനങ്ങളോട് വിധേയപ്പെടാനുള്ള മടിയും മൂലം അത് വിടേണ്ടി വന്നു.

“അറിഞ്ഞതിൽ നിന്ന് മോചനം” നേടുന്ന ജിദ്ദു കൃഷ്ണമൂർത്തിയുടെ ആശയം ഞാൻ ജീവിതത്തിൽ പകർത്തിയത് നിലനിൽപ്പിന്റെ അറിവുകൾ കൂടി ഉപേക്ഷിച്ചുകൊണ്ടായിരുന്നു. പേന പോലും ഉപേക്ഷിച്ച് “ഒന്നും ചെയ്യാതെ” ജീവിക്കാൻ നോക്കിയ നാളുകൾക്ക് സ്വന്തം വീട് വേദിയായ ദൗർഭാഗ്യകരമായ ആ പരീക്ഷണകാലം കഴിയുന്നത് അമ്മയുടേ മരണത്തോടെയാണ്. ആഗ്രഹങ്ങൾ നിലനിൽക്കുന്ന ഒരു സാധാരണ മനുഷ്യന് “ഒന്നും ചെയ്യാത്ത” ജീവിതം അസാധ്യമാണെന്ന് ഞാൻ തിരിച്ചറിഞ്ഞു. സുഖവും ദുഖവും ഒരുപോലെയായ യോഗികൾക്കു മാത്രമേ അത് സാധിക്കൂ. എല്ലാവരും യോഗികൾ ആവേണ്ട ആവശ്യവുമില്ല.

അതുവരെ പിന്തുണച്ചിരുന്ന അമ്മയുടെ മരണം ആത്മഹത്യയുടെ വക്കിലെത്തിച്ചെങ്കിലും “അമ്മയും നന്മയും ഒന്നാണ്” എന്ന പരിസ്ഥിതി ഗാനം എന്നെ അതിൽ നിന്ന് പിന്തിരിപ്പിച്ചു.

ജീവിക്കാനായി ആദ്യമായി ജോലി ചെയ്യേണ്ടിവന്ന എനിക്ക് (കുറ്റിപ്പുറം ബ്ലോക്ക് പഞ്ചായത്ത് തൊഴിലുറപ്പ് പദ്ധതി എഞ്ചിനീയർ - 2008-10). അമ്മയുടേ മരണശേഷം വീണ്ടും വിവാഹിതനായ അച്ഛന്റെ കൂടെ തുടർതാമസം ദുഷ്കരമായിരുന്നു. അമ്മയുടെ ഓഹരിവാങ്ങി നാടുചുറ്റിയ ഞാൻ കഷ്ടപ്പെടുന്നവരും പോരാടുന്നവരുമായ പല മനുഷ്യരെയും കൂടുതലറിഞ്ഞു. ഞാൻ ഒറ്റയല്ല എന്ന് തിരിച്ചറിഞ്ഞു.

കുട്ടിക്കാലത്ത് പുസ്തകങ്ങളിലൂടെ പരിചിതനായിരുന്ന ശ്രീ അരവിന്ദ് ഗുപ്തയെ ആദ്യമായി നേരിൽ കാണുന്നത് ഡൽഹിയിലെ പഠനകാലത്താണ്. അന്നത്തെ പരിചയം വെച്ച് പത്തുവർഷങ്ങൾക്കുശേഷം അദ്ദേഹം എന്നെ ബന്ധപ്പെടുന്നത് വലിച്ചെറിയുന്ന സാധനങ്ങളിൽ നിന്ന് കളിപ്പാട്ടങ്ങളും ശാസ്ത്രപരീക്ഷണങ്ങളും നിർമ്മിക്കുന്ന അദ്ദേഹത്തിന്റെ വിഖ്യാതമായ വെബ്സൈറ്റിലെ (www.arvindguptatoys.com) ഒരു ചെറുജോലിക്കാണ്.

പൂനെയിലെ അദ്ദേഹത്തിന്റെ ഓഫീസിൽ പത്തു ദിവസം താമസിച്ച്, ഇംഗ്ലീഷ് ഭാഷയിലെ കളിപ്പാട്ടനിർമ്മാണ വീഡിയോകൾ കണ്ട്, അവയിൽ എനിക്കിഷ്ടപ്പെട്ടവ, മാതൃഭാഷയായ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി തിരിച്ചു വരുമ്പോൾ ആ അറിവുകൾ എന്റെ ജീവിതം തന്നെ മാറ്റിമറിക്കാൻ കെൽപ്പുള്ളതാണെന്ന് ഞാൻ തിരിച്ചറിഞ്ഞിരുന്നില്ല. (ഈ വീഡിയോകൾ വെബ്സൈറ്റിൽ ഇപ്പോഴും ലഭ്യമാണ്.)

നർമ്മദയിലെ സമരമുൾപ്പെടെ പരിസ്ഥിതി-മനുഷ്യാവകാശ കൂട്ടായ്മകളുടെ ഭാഗമായ അക്കാലത്താണ് പ്ലാച്ചിമട കേസിൽ അറസ്റ്റ് ചെയ്യപ്പെട്ട് അസ്വാതന്ത്ര്യം എന്താണെന്നറിയുന്നത്. ആ അറിവ് - “പാഴ്”വസ്തുക്കളിൽ നിന്ന് കളിപ്പാട്ടങ്ങളുണ്ടാക്കൽ - ആദ്യമായി പരീക്ഷിച്ചു നോക്കുന്നത് അവിടെ വെച്ചാണ്.

ജയിലിൽ ശ്വാസം കിട്ടാത്ത കുടുസ്സുമുറിയിൽ കിടക്കാൻ കഴിയാതെ, ജയിൽ ആശുപത്രിയിൽ കഴിയേണ്ടി വന്ന ഞാൻ ഒരേ കട്ടിലിൽ വെച്ച് തടവുകാർക്കും പോലീസുകാർക്കും ഒപ്പം കളിപ്പാട്ടങ്ങൾ നിർമ്മിച്ചു. ജാതി-മത-വർഗഭേദമെന്യേ മനുഷ്യരുമായി സംവദിക്കാനും അവരിൽ സന്തോഷം നിറയ്ക്കാനുമുള്ള അവയ്ക്കുള്ള കഴിവ് ഞാൻ തിരിച്ചറിഞ്ഞു. അക്കാലത്ത് സ്വയം ഒരു മാലിന്യം പോലെ ആർക്കും വേണ്ടാത്ത ഒരവസ്ഥയിൽ നിന്ന് എന്നെ ജീവിതത്തിലേക്ക് തിരിച്ചു കൊണ്ടുവന്നത് ആ കളിപ്പാട്ടങ്ങളാണ്. ചുറ്റും കാണുന്ന മാലിന്യങ്ങൾ ഓരോന്നും പുതുജീവിതം നൽകി പുനർനിർമ്മിച്ചപ്പോൾ ഞാൻ എന്റെ തന്നെ ജീവിതം പുനർനിർമ്മിക്കുകയായിരുന്നു. "അഹിംസ കളിപ്പാട്ടങ്ങൾ" എന്ന് ഞാൻ വിളിച്ച ആ കളിപ്പാട്ടങ്ങൾക്ക് പ്രതീക്ഷ നഷ്ടപ്പെട്ട മനുഷ്യർക്ക് പ്രതീക്ഷ നൽകാനും ജീവിതത്തിന്റെ സരളത തിരിച്ചറിയാനും മറ്റുമുള്ള ഒട്ടേറെ കഴിവുകളുണ്ട്.

“ഒന്നും പാഴല്ല” എന്ന തിരിച്ചറിവും “നമ്മുടെ ലോകം നമ്മൾ നിർമ്മിക്കുന്നതാണ്” എന്ന ആത്മവിശ്വാസവും മറ്റ് വിലയേറിയ പല അടിസ്ഥാന ജീവിതപാഠങ്ങളും അത് നൽകുന്നു. പഠിക്കാനാഗ്രഹിക്കുന്ന ഒരു വിദ്യാർത്ഥിയെ സംബന്ധിച്ച് പഠിക്കാനും അനാവശ്യ പഠനഭാരത്താൽ ജീവിതം വഴിമുട്ടിയ എന്നെപ്പോലെ മുതിർന്നവർക്ക് അനാവശ്യ അറിവുകൾ unlearn ചെയ്ത് “ഇന്നിൽ ജീവിക്കുന്ന” മനുഷ്യരാവാനും അവ ഒരുപോലെ ഉപകരിക്കും.ഈ അറിവുകൾ കുട്ടികൾക്ക് പകർന്നു നൽകാൻ ‘ഒരേ ഭൂമി, ഒരേ ജീവൻ’ മാസികയുടെ എഡിറ്ററായിരുന്ന ശ്രീ അശോക് കുമാർ മാഷ് പ്രേരിപ്പിച്ചതു മുതൽ അത് ഒരു നിർമ്മാണാത്മകമായ സമരജീവിതരൂപമായി എന്റെ കൂടെയുണ്ട്. ഈ പുസ്തകത്തിൽ പറയുന്ന അഹിംസ പ്രായോഗികമാണോ എന്ന് സംശയം തോന്നുന്നവർക്ക് കൂടുതൽ അറിയാൻ Subid Ahimsa എന്നോ Ahimsa Toys എന്നോ സെർച്ച് ചെയ്യാം. ഒന്നുമില്ലായ്മയിൽനിന്നും അത്ഭുതങ്ങൾ സൃഷ്ടിക്കാൻ കഴിയുമെന്ന് അത് നമ്മെ പഠിപ്പിക്കും.

എന്റെ സത്യാന്വേഷണ ജീവിതയാത്ര പകർന്നു തന്ന പാഠങ്ങൾ
കോവിഡ് സമയത്തെ തെളിമയിൽ പകർത്തിയതാണ് ഈ പുസ്തകം.
മുഖ്യധാരാവികസനം നമ്മെ നയിക്കുന്നത് സമാധാനത്തിലേക്കല്ല,
യുദ്ധങ്ങളിലേക്കാണ് എന്നാണ് എന്റെ കണ്ടെത്തൽ.
അത് തീരുമാനിക്കുന്നത് നമ്മുടെ നിത്യജീവിതത്തിലെ
തെരഞ്ഞെടുപ്പുകളാണ് എന്നും നാമോരോരുത്തരും
നാമറിയാതെതന്നെ എങ്ങനെയാണ് ഈ വിനാശവികസനത്തിന്റെ
ഭാഗമാകുന്നത് എന്നും പറയാനാണ് എന്റെ ശ്രമം.
കേവലം “നിലനിൽക്കുന്ന വികസനം” (sustainable development)
കൊണ്ടു മാത്രം നീതിയും സമാധാനവും പുലരുന്ന ഒരു ലോകം
സാധ്യമാവില്ല എന്നും സത്യം, സ്വാതന്ത്ര്യം, സമത്വം തുടങ്ങിയ മൂല്യങ്ങൾ
കൂടി ഉൾച്ചേർന്നാലേ അതു പൂർണ്ണമാകൂ എന്നും
അത് പറയുന്നു. **നാം എതിർക്കുന്ന പലതും നാം തന്നെയാണ്**
എന്ന തിരിച്ചറിവും അത് തിരുത്തേണ്ടതുണ്ടെങ്കിൽ നാം സ്വയം
തിരുത്തേണ്ടതുണ്ടെന്നുമാണ് അതിന്റെ ഉൾക്കാമ്പ്.

അക്ഷരയാത്ര കഴിയുകയാണ്. നിങ്ങളുടെ വിലയേറിയ സമയം ഇതിനു വേണ്ടി ഉപയോഗപ്പെടുത്തിയതിന് നന്ദി. എന്നേക്കാൾ ശരികളറിയുന്നവരുടെ മൗനം വെടിയുന്നതിനും യോജിച്ചുള്ള പ്രവർത്തനങ്ങളെ പ്രചോദിപ്പിക്കാനുമുള്ള ഒരുപകരണം മാത്രമാണിത്. എല്ലാ പ്രശ്നങ്ങളും ഒരു സുപ്രഭാതത്തിൽ പരിഹരിക്കാം എന്ന വ്യാമോഹമൊന്നും എനിക്കില്ല എങ്കിലും ഇന്നത്തേക്കാൾ നല്ല ഒരു നാളെ സൃഷ്ടിക്കാനും വികസനത്തിന് കൂടുതൽ മെച്ചപ്പെട്ട ഒരു ദിശാബോധം നൽകാനും കഴിഞ്ഞാൽ ഞാൻ കൃതാർത്ഥനായി.

ആശയവ്യക്തതയോടെ, കൂടുതൽ ശരികളിലേക്ക്, തെറ്റുകൾ തിരുത്തിക്കൊണ്ട് നമുക്ക് മുന്നേറാം. എടുത്തുചാട്ടങ്ങൾ ഒഴിവാക്കി, പരമാവധി മനുഷ്യരെ ചേർത്തുപിടിച്ചുകൊണ്ട്, പ്രായോഗിക മധ്യപാതകളുടെ ആ യാത്രയിൽ

**"വികസനം സമാധാനത്തിലേക്ക്!**
**വിപ്ലവം അഹിംസയിലൂടെ!"**

എന്നാവട്ടെ നമ്മുടെ മുദ്രാവാക്യം.

# സർഗാത്മക ബന്ധങ്ങൾ

ഇതിൽ പറയുന്ന ഓരോ വിഷയത്തിലും സർഗാത്മകമായി ഇടപെടുന്ന സുഹൃത്തുക്കളുടെ കൂട്ടായ്മകൾ സുദൃഢമാകേണ്ടതുണ്ട്. കൂടുതൽ ബന്ധങ്ങളിലേക്ക് നയിക്കാൻ കഴിയുന്ന അത്തരം ചിലരുടെ വിവരങ്ങൾ ചുവടെ ചേർക്കുന്നു.

**ആരോഗ്യം**

സനൂപ് നരേന്ദ്രൻ (9496856762)

**കൃഷി**

ഷബിൽ കൃഷ്ണൻ (9497303178), ഇല്യാസ് കെ പി (9496149173), ലെനീഷ് (9544329811), തണൽ (www.thanal.in))

**വിദ്യാഭ്യാസം**

ഗൗതം സാരംഗ് (9447114482), വിനോദ് കൃഷ്ണൻ (9400533906)

**മാലിന്യ മാനേജ്മെന്റ്**

ഷിബു കെ എൻ (https://www.facebook.com/shibuknair)

**കെട്ടിടനിർമ്മാണം**

തണൽ, തിരുവണ്ണാമല (www.thannal.com),
COSTFORD, HABITAT, നിർമ്മിതികേന്ദ്രങ്ങൾ

**നിർമ്മാണം**

ഐ ആർ ടി സി (https://www.irtc.org.in)

**തുണിബാഗുകൾ**

ഭാഗീദാരി, (9495106544), സഞ്ചി (9995463481),
യെല്ലോ ബാഗ്സ്, മധുരൈ (https://theyellowbag.org)

**General**

സജയ് (8129798010), ഷിബു രാജ് (9539908509),
ഷബിൽ (9497303178), രജനീഷ് (9188170162),
വിനോദ് കെ പി (9846220884), വീണ മരുതൂർ (9497640847),
ഐ ബി മനോജ് (9847805550) സുബിദ് (9496523851)

കൂട്ടായി പ്രവർത്തിക്കാൻ താത്പര്യമുള്ളവർ ബന്ധപ്പെടുമല്ലോ.

# സർഗ്ഗാത്മക പദ്ധതികൾ

**1. ലൈവ് ലൈബ്രറി (Live Library)**

പുസ്തകം വാങ്ങുമെങ്കിലും വായിക്കണമെന്നില്ല. വായിക്കപ്പെടാത്ത പുസ്തകങ്ങൾ നിറഞ്ഞ ഒരു നാടാണ് ഇന്നത്തെ കേരളം. അത്തരം പുസ്തകങ്ങൾക്ക് ഒരു ശാപമോക്ഷമാണ് ഈ പദ്ധതി. പങ്കുവെക്കാൻ താൽപര്യമുള്ള പുസ്തകത്തിന്റെ പുറത്ത് Live Library എന്ന സീൽ ചെയ്യുക. അതിനർത്ഥം അത് വായിക്കപ്പെടാതെ എവിടെ ഇരുന്നാലും ആവശ്യമുള്ള ഒരാൾക്ക് അത് വായിക്കാനെടുക്കാം എന്നാണ്. അതിർവരമ്പുകളില്ലാത്ത ഈ ഓപ്പൺ ലൈബ്രറിയ്ക്ക് പുസ്തകം സംഭാവന ചെയ്യാൻ താൽപര്യമുള്ളവർ ബന്ധപ്പെടുക.

**2. റൂം ഫോർ അദർ (Room for Other)**

ഒഴിഞ്ഞുകിടക്കുന്ന വീടുകളും ഫ്ളാറ്റുകളും പോരാതെ
ഒഴിഞ്ഞുകിടക്കുന്ന മുറികളുടെകൂടെ നാടാണ് ഇന്ന് കേരളം.
എന്നോ വരുന്ന മക്കൾക്കുവേണ്ടി കാത്തിരിക്കുന്ന ആ മുറികൾ
ദിവസവാടകയ്ക്കോ അല്ലാതെയോ മറ്റ് മനുഷ്യരുമായി
പങ്കുവെക്കാൻ നാം തയ്യാറാവുന്ന പദ്ധതി.
അംഗമാകാൻ താൽപര്യമുള്ളവർ ബന്ധപ്പെടുക.

ഉപയോഗപ്പെടുത്താത്ത മറ്റ് വസ്തുക്കളും മനുഷ്യർതന്നെയും
ആവശ്യമുള്ളിടത്ത് എത്തിക്കാൻ ശ്രമിക്കുക.
ഇഷ്ടപ്പെടാത്ത ജോലികൾ കൈമാറാനും കഴിയണം.

# സമകാലികങ്ങൾ

**ജാഗ്രതയുടെ കേരളീയം**

www.keraleeyammasika.com

**ഒരേ ഭൂമി, ഒരേ ജീവൻ - പരിരക്ഷണ വിദ്യാഭ്യാസ മാസിക**

9447709548

**സൂചീമുഖി - പരിസര വിദ്യാഭ്യാസ മാസിക**

8547588684

**നാച്യുറൽ ഹൈജീൻ - പ്രകൃതിജീവന ആരോഗ്യമാസിക**

9446222554

**മറ്റൊരു പാഠമല്ല, "പാഠഭേദം" മാസിക**

8086205415

**പൂർണ്ണോദയ ഗാന്ധിദർശൻ മാസിക**

04842397510

**തിയോ മനുഷ്യസ്നേഹി**

9846056414

## ഉപയോഗപ്രദമായ ചില ഓൺലൈൻ ലിങ്കുകൾ

**Auroville** https://auroville.org/

**Organic Farming Association of India** https://www.ofai.org/

**Arvind Gupta Toys** https://arvindguptatoys.com/

**Shikshantar** https://www.shikshantar.org/

**Ekalavya** https://www.eklavya.in/

**Traveller's University** https://www.travellersuniversity.org/

**Films for Action** https://www.filmsforaction.org/

**Other India Books** https://www.otherindiabookstore.com/

**Deep Green Resistance** https://deepgreenresistance.org/

**DiaNuke** https://www.dianuke.org/

**Subid Ahimsa** https://subidahimsa.blogspot.com/

**Ecologize Links** https://ecologise.in/links-2/

# അധികവായനയ്ക്ക്

**“ഹിന്ദ് സ്വരാജ്”** മഹാത്മാ ഗാന്ധി
**“Unto This Last”** John Ruskin
**“The Kingdom of God is Within You”** Leo Tolstoy
**“Civil Disobedience”** Henry David Thoreau
**“നിലനിൽപ്പിന്റെ സമ്പദ് വ്യവസ്ഥ”** ജെ സി കുമരപ്പ
**“Sacred Economy”** Charles Eisenstein
**"ഭാവിയിലേക്ക്"** പങ്കജാക്ഷക്കുറുപ്പിന്റെ ദർശനങ്ങൾ
**“ടോട്ടോച്ചാൻ - ജനാലയ്ക്കരികിലെ വികൃതിക്കുട്ടി”**
തെത്സുകോ കുറോയനഗി (വിവ: അൻവർ അലി)
**“ഒറ്റവൈക്കോൽ വിപ്ലവം”** മസനോബു ഫുക്കുവോക്ക
**"ഗോത്രസത്യങ്ങൾ"** ടി വി അച്യുതവാര്യർ
**“Plenty for All”** S A Dabholkar

“മനുഷ്യർ ചിന്തിക്കുന്നത് ചെയ്യുന്നു.
അതിനാൽ ചിന്തകളിൽ വ്യക്തത വരുത്തുക”
**വിനീഷ് ഗുപ്ത**

“മനസ്സിന്റെ സാധാരണത്വമത്രെ മാർഗ്ഗം”
**സെൻ കഥ, പി എൻ ദാസ്**

“മഴയിൽ നനയുക, വെയിലിൽ കുളിക്കുക”
**നൽവാഴ് വ് രാമകൃഷ്ണൻ, തിരുനെൽവേലി**

“അറിഞ്ഞതിൽ നിന്നും മോചനം” **ജെ കൃഷ്ണമൂർത്തി**

“അവസാനത്തെ ദീപവും അണയുമ്പോൾ ചന്ദ്രിക ആസ്വദിക്കാം”
**ടാഗോർ, ഗീതാഞ്ജലി**






From the book, “Danger! School”

**The school takes no account of social and cultural**

**differences**





മലകൾ സംരക്ഷിക്കുക!

മരം നടുന്നപോലെ മല നടാനാവില്ല!!

ആഗോളതാപനം- കാടാണ് ഉത്തരം -

ആഗോളവൽക്കരണം-



മനുഷ്യനാണ് ഉത്തരം!!!



ഒരു കാഴ്ച്ചപ്പാട് നമ്മുടെ ജീവിതം മാറ്റിമറിയ്ക്കും

**അഹിംസ!**







# മനുഷ്യപക്ഷത്തെ മധ്യപാതകൾ

# വില

ഈ പുസ്തകത്തിന്റെ
അടിസ്ഥാനവില  നൂറുരൂപയാണെങ്കിലും
ഇതിലെ ആശയങ്ങളുടെ വില നിങ്ങൾ
നിശ്ചയിക്കുന്നതാണ്. അതിലുപരി നിങ്ങൾ
നൽകുന്ന ഏതൊരു സംഭാവനയും,
അത് പണമോ മറ്റെന്തായാലും,
ഇതിൽ പറയുന്ന ആശയങ്ങൾ
നടപ്പാക്കാനുള്ള ഊർജ്ജമായിരിക്കും.

**Mob & GPay: 9496523851**

